# അവതാരിക.

വിജ്ഞാനവും വിനോദവും ഏകകാലത്തിൽത്തന്നെ വിതരണംചെയ്തു പണ്ഡിതന്മാരേയും പാമരന്മാരേയും ഒരുപോലെ രസിപ്പിക്കുന്ന ഒരു സാഹിത്യപ്രസ്ഥാനമാണു് നോവൽ അല്ലെങ്കിൽ ആഖ്യായിക. മനുഷ്യജീവിതത്തിന്റെ പരമതത്വങ്ങളെ ആധാരമാക്കി കല്പിതമോ ഐതിഹാസികമൊ ആയ ഒരു കഥാതന്തുവിന്മേൽ ചില സംഭവപരമ്പരകളെ തന്മയത്വത്തോടുകൂടി കോർത്തിണക്കി നിർമ്മിക്കപ്പെടുന്ന അത്തരം കൃതികൾ ലോകത്തിലെ ഏതു സാഹിത്യത്തിലും ഒരു പ്രധാനഭാഗത്തെ കരസ്ഥമാക്കിയിരിക്കുന്നതായിക്കാണാം. സമുദായങ്ങളുടെ ഇടയിൽ അതാതുകാലങ്ങളിൽകാണപ്പെടുന്ന ആചാരവൈകല്യങ്ങളെ ഔചിത്യപൂർവ്വം ഉദാഹരിച്ചു് അവയെ പരിഹരിക്കുന്ന വിഷയത്തിൽ ജനങ്ങളെ പ്രേരിപ്പിക്കുകയും മനുഷ്യസമുദായമദ്ധ്യ

ത്തിൽ പൊതുവേ ഉൽകൃഷ്ടങ്ങളായ ആദൎശ ങ്ങളെ പരത്തുകയും ചെയ്യുന്നതിനുള്ള കഴിവു് മററെല്ലാ സാഹിത്യപ്രസ്ഥാനങ്ങൾക്കുമുള്ളതി നേക്കാൾ കൂടുതലായി നോവലുകൾക്കുണ്ടെന്നു് സമ്മതിച്ചേ കഴിയൂ. അതിനാൽ സമുദായത്തിനു സാഹിത്യവുമായി ബന്ധമുള്ളിടത്തോളം കാലം ആഖ്യായികകൾ സാഹിത്യത്തിൽ ഒരു പ്രധാന സ്ഥാനം വഹിക്കുകതന്നെ ചെയ്യും.

ഡോക്ടർ ശരച്ചന്ദ്രചാററർജി വംഗഭാഷയിൽ എഴുതീട്ടുള്ള 'പരിണീത' എന്ന ആഖ്യായികയുടെ ഒരു വിവൎത്തനമാണു് ലളിത. ചെറുപ്പംമുതലുള്ള സഹവാസത്തിൻെറ ഫലമായി ഹൃദയത്തിൽ നിഗൂഢമായി അങ്കുരിക്കുന്ന പ്രണയം, ഇടയ്ക്കു് എത്ര വലിയ പ്രതിബന്ധങ്ങൾ നേരിട്ടാലും തീരെ വിച്ഛിന്നമായിപ്പോവുകയില്ലെന്നുള്ള പരമാൎത്ഥത്തെ അടിസ്ഥാനപ്പെടുത്തി ഗ്രഥിക്കപ്പെട്ടിട്ടുള്ളതത്രേ ഇതിലെ ഇതിവൃത്തം. പെൺകുട്ടികളെ യഥാകാലം വിവാഹം ചെയ്തുകൊടുക്കുവാൻ നിവൃത്തിയില്ലാത്ത നിൎദ്ധന

നായ ഒരു പിതാവിനു സമുദായത്തിൻെറ നിർദ്ദയ മായ ഞെരുക്കൽമൂലം അനുഭവിക്കേണ്ടിവരുന്ന കഷ്ടപ്പാടുകൾക്കു ഗുരുചരണൻെറ ജീവിതം ഒരു ഉത്തമദൃഷ്ടാന്തമാണു്. "എത്ര വലിയ സ്വാത്ഥ ത്യാഗത്തേയും നിശ്ശബ്ദമായി അനുഷ്ഠിക്കുന്ന തിനും എത്ര ദുഷ്കരമായ വാഗ്ദാനത്തേയും ചിരി ച്ചുംകൊണ്ടു തന്നെ നിറവേററുന്നതിനും മനു ഷ്യനു സാധിക്കും" എന്നു ഗിരീന്ദ്രൻെറ പ്രവൃത്തി നമ്മെ ഗ്രഹിപ്പിക്കുന്നു. ശേഖരനെപ്പോലെ പരി തഃസ്ഥിതികളുടെ പ്രാതികൂല്യത്താൽ സംഭവി ച്ചേയ്ക്കാവുന്ന വൈഷമ്യങ്ങളെപ്പററി ശ്രദ്ധി ക്കാതെ പെട്ടെന്നു വല്ലതുമൊക്കെ പ്രവത്തിക്കു കയും, പിന്നീടു കുഴപ്പംനേരിടുമ്പോൾ ഇതികത്ത വ്യതാമൂഢരായിക്കിടന്നു പരുങ്ങുകയും, സ്വന്തം പ്രവൃത്തികളെ വിമശിക്കുവാൻ ഭാവിക്കുകപോലും ചെയ്യാതെ അവയുടെ ഫലമായിട്ടുണ്ടാകുന്ന അനത്ഥങ്ങൾക്കു് അന്യരെ അപരാധികളാക്കു കയും, വിദ്വേഷം, അവജ്ഞ മുതലായ വിവിധ വികാരങ്ങളുടെ അസഹ്യമായ ജ്വാലയിൽപ്പെട്ടു തന്നെത്താൻ ദഹിക്കുകയും ചെയ്യു ലോകരുടെ

അനുകമ്പയ്ക്കും പാത്രമായിത്തീരാറുള്ള എത്രയെത്ര ചെറുപ്പക്കാരെയാണ് അനുദിനമെന്നവണ്ണം ലോകത്തിൽ നാം കണ്ടെത്താറുള്ളത്? നായികയായ ലളിതയാകട്ടെ, കത്തവ്യനിഷ്ഠയുടേയും സ്ഥിരനിശ്ചയത്തിൻേറയും മൂത്തിമത്തായ ഒരു നിദശ്നവുമാണ്. ഇങ്ങനെ മനുഷ്യസ്വഭാവത്തിൻെറ പല വശങ്ങളേയും സരസമായി ചിത്രണംചെയ്തു കാണിക്കുന്ന ഒരു നല്ല ആഖ്യായികയാണ് ലളിത.

ഈ ഉത്തമഗ്രന്ഥത്തെ മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തിയ ശ്രീമാൻ ആർ. സി. ശമ്മ അവർകഠം കേരളീയക്കെല്ലാം സുപരിചിതനായ ഒരു നല്ല സാഹിത്യകാരനാണ്. കവിത, നോവൽ, നാടകം, ശാസ്ത്രം, നിരൂപണം, എന്നീ വിവിധശാഖകളിലായി അനേകം ഗ്രന്ഥങ്ങഠം എഴുതി പണ്ടുതന്നെ പേരെടുത്തിട്ടുള്ള ഒരാളാണ് ശമ്മ. ഉള്ളൂർ, വള്ളത്തോഠം എന്നീ മഹാകവികളുടെ അഭിനന്ദനത്തിനു പാത്രമായിത്തീന്നിട്ടുള്ള "ഭത്തൃപരിത്യക്തയായ ശകുന്തള"

എന്ന കൃതി ശർമ്മയുടെ കവനപാടവത്തിനു നല്ലൊരു ദൃഷ്ടാന്തമാണു്. "നാടകപ്രവേശിക" എന്ന ശാസ്ത്രഗ്രന്ഥത്തിന്റെ സഹഗ്രന്ഥകാരൻ എന്ന നിലയിൽ വളരെക്കൊല്ലം മുമ്പു തന്നെ ശർമ്മ കേരളീയൎക്കു പരിചിതനാണു്. ഭക്തദാസൻ, ഷാജഹാൻ എന്നീ നാടകങ്ങളും, സരയൂദേവി ചഞ്ചലകുമാരി മുതലായ നോവലുകളും, ഭാഷാഭിമാനികളുടെ പ്രശംസയ്ക്കു പാത്രമായിത്തീൎന്നിട്ടുള്ള ഉൽകൃഷ്ട ഗ്രന്ഥങ്ങളാണു്. ബംഗാളിയ്ക്കുപുറമെ ഹിന്ദി മുതലായ മററുചില ഭാരതീയഭാഷകളിലും ശർമ്മയ്ക്കു നല്ല അറിവുണ്ടു്.

ലളിതയിലെ ഭാഷ ഗ്രന്ഥത്തിന്റെ പേരിനു് അനുരൂപമായിത്തന്നെയാണിരിക്കുന്നതു്. ഭാഷയുടെ സ്വഭാവം കണ്ടാൽ അതൊരു തൎജ്ജമയാണെന്നു് ആരും പറയുകയില്ല; അത്രയ്ക്കു് അക്ലിഷ്ടമാണു് അതിന്റെ ഗതി. ശർമ്മയുടെ പ്രശംസാവഹമായ ഭാഷാസ്വാധീനതയെ ഇതു വ്യക്തമായി വിളിച്ചുപറയുന്നുണ്ടു്. ബംഗാളിയിൽ നിന്നും തൎജ്ജമചെയ്യുന്ന വിഷയത്തിൽ

ശമ്മയ്ക്കു് ഒരു പ്രത്യേകപാടവം ഉള്ളതായി കാണുന്നു. ഇത്ര ഭംഗിയായി ഈ ഗ്രന്ഥത്തെ മലയാളഭാഷയിൽ വിവത്തനം ചെയ്തതിനു ശമ്മ കേരളീയരുടെ അകൈതവമായ അഭിനന്ദനത്തെ തികച്ചും അഹിക്കുന്നുണ്ടു്.

ശമ്മയ്ക്കു് എല്ലാ വിധത്തിലുമുള്ള അഭ്യുദയങ്ങളും ആശംസിച്ചുകൊണ്ടു ഞാൻ ഈ മനോഹരമായ ഗ്രന്ഥത്തെ സന്തോഷപുരസ്സരം കേരളീയരുടെ മുമ്പിൽ സമപ്പിച്ചുകൊള്ളുന്നു.

കൃഷ്ണവിലാസം, എറണാകുളം. } വി. കെ. ലക്ഷ്മിക്കുട്ടിനേത്യാരമ്മ.

# മുഖവുര.

'ശരൽ സാഹിത്യം' എന്ന പേരിൽ അറിയപ്പെടുന്ന വിപുലമായ ഒരു ഗ്രന്ഥസമുച്ചയത്തിൻെറ നിർമ്മാണത്താൽ ലോകവിശ്രുതനായിത്തീർന്ന ഡോക്ടർ ശരച്ചന്ദ്രചാററർജിയുടെ 'പരിണീത' എന്ന ബങ്കാളി നോവലിൻെറ പരിഭാഷയാണു് ലളിത. മനുഷ്യജീവിതത്തിൻെറ വിവിധവശങ്ങളെ തന്മയത്വത്തോടുകൂടി ചിത്രണം ചെയ്തുകൊണ്ടു് അദ്ദേഹം രചിച്ചിട്ടുള്ള നോവലുകളുടെ വൈശിഷ്ട്യം പാശ്ചാത്യപണ്ഡിതന്മാരുടെ അഭിനന്ദനത്തിനുപോലും പാത്രമായിത്തീർന്നിട്ടുള്ളതാണു്. മനുഷ്യമനസ്സിൻെറ ചിന്താഗതികളെ ഇത്ര സൂക്ഷ്മതയോടേ നിരീക്ഷണംചെയ്യുവാൻ സാധിച്ചിട്ടുള്ള ആഖ്യായികാകാരന്മാർ വളരെ അധികംപേരുണ്ടെന്നു തോന്നുന്നില്ല. സാമുദായികങ്ങളായ അനാചാരങ്ങളെ പരിഹരിച്ചു മനുഷ്യസമുദായമദ്ധ്യത്തിൽ പൊതുവേ ഉൽകൃഷ്ടങ്ങളായ ആദർശങ്ങളെ പ്രചരിപ്പിക്കുന്നതിനു് അദ്ദേഹത്തിനുള്ള അകൈതവമായ ആഗ്രഹം അദ്ദേഹത്തിൻെറ ഏതു കൃതിയിലും വ്യക്തമായി കാണാം. മൂലഗ്രന്ഥകാരൻെറ ഈ അഭിവാഞ്ഛ സഫലമായിത്തീരുന്ന വിഷയത്തിൽ എൻെറ ഈ വിവർത്തനം അല്പമെങ്കിലും ഉപകരിക്കുമെങ്കിൽ ഞാൻ കൃതാർത്ഥനായി.

വിദുഷീരത്നമായ ശ്രീമതി വി. കെ. ലക്ഷ്മിക്കുട്ടി നേത്ത്യാരമ്മ അവർകളുടെ സുഗൃഹീതനാമധേയം കേൾക്കാത്തവരായി കേരളീയരിൽ ആരും തന്നെ ഉണ്ടെന്നു തോന്നുന്നില്ല. ഭാഷയുടെ അഭിവൃദ്ധിയിൽ അവക്കുള്ള അഭിനിവേശം ഇത്രയെന്നു തീൎത്തുപറയുവാൻ പ്രയാസമാണു്. കറയററ ഭാഷാഭിമാനത്തിൻെറ ഒരു സചേതനമൂൎത്തിയാണു് അവർ. ആ അമ്മയുടെ വിവിധവിഷയങ്ങളിലുള്ള അപാരമായ ജ്ഞാനവും വിശാലവീക്ഷണവും അവരുടെ പ്രസംഗം കേൾക്കുവാൻ ഇടയായിട്ടുള്ള ഏവക്കും അറിയാവുന്നതാണു്. എൻെറ അപേക്ഷയെ സദയം സ്വീകരിച്ചു സരസവും സാരസമ്പൂൎണ്ണവുമായ ഒരവതാരികകൊണ്ടു് ഈ ഗ്രന്ഥത്തെ അനുഗ്രഹിക്കുവാൻ കനിവു തോന്നിയ മഹാമനസ്കയായ ആ മഹതിയോടു് എനിക്കുള്ള കൃതജ്ഞതയെ പൂൎണ്ണമായി പ്രകാശിപ്പിക്കത്തക്ക വിധത്തിൽ എൻെറ വാക്കുകൾക്കു ശക്തിയില്ലാതെ പോയതിൽ ഞാൻ വ്യസനിക്കുന്നു.

അച്ചടിസംബന്ധമായ കാൎയ്യത്തിൽ എനിക്കു പല ആനുകൂല്യങ്ങളും ചെയ്തുതന്ന എസ്. ജി. പ്രസ്സ് ഉടമസ്ഥന്മാരോടും ഞാൻ വളരെ കടപ്പെട്ടവനാണു്.

ഞാറയ്ക്കൽ,
15—10—1113.

ആർ. സി. ശൎമ്മ.

# ശരച്ചന്ദ്രചട്ടോപാദ്ധ്യായൻ.

## (ജീവചരിത്രസംക്ഷേപം.)

'ബങ്കാളത്തിലെ മോപ്പസൻറ്', 'പൊതുജനങ്ങളുടെ ആഖ്യായികാകാരൻ' എന്നിങ്ങനെയുള്ള അനവധി പ്രശംസകൾ വിദേശങ്ങളിലെ 'ലണ്ടൻ ടൈംസ്' മുതലായ പേരുകേട്ട പത്രങ്ങളുടെയും, റോമെയിൽ റോളൻഡ് തുടങ്ങിയ സുപ്രസിദ്ധസാഹിത്യകാരന്മാരുടെയും അടുക്കൽനിന്നുപോലും സമ്പാദിക്കുവാനുള്ള അനിതരസാധാരണമായ ഭാഗ്യം സിദ്ധിച്ച പ്രതിഭാശാലിയായ ഒരു നോവലെഴുത്തുകാരനാണ് ഡോക്ടർ ശരച്ചന്ദ്രചാററർജി. അദ്ദേഹം ക്രിസ്ത്വബ്ദം 1876 സെപ്ററംബർമാസം 15-ാംതീയതി ഹൂഗ്ലി ഡിസ്ട്രിക്കിൽപ്പെട്ട ദേവാനന്ദപുരം എന്ന ഗ്രാമത്തിലെ പുരാതനമായ ഒരു ബ്രാഹ്മണകുടുംബത്തിൽ ജനിച്ചു. ശരച്ചന്ദ്രൻെറ പിതാവ് മോതിലാല ചട്ടോപാദ്ധ്യായനും മാതാവ് ഭുവനേശ്വരീദേവിയും ആയിരുന്നു. മോതിലാലൻെറ ധനസ്ഥിതി ആശാസ്യമല്ലായിരുന്നതിനാൽ ശരച്ചന്ദ്രൻെറ ശൈശവം ദാരിദ്ര്യത്തിലും ദുഃഖത്തിലുമാണ് കഴിഞ്ഞുകൂടിയതു്.

ശരച്ചന്ദ്രൻ തൻെറ വിദ്യാഭ്യാസം ആരംഭിച്ചതു ജന്മദേശത്തിലുള്ള ഒരു ഗ്രാമപാഠശാലയിലാണ്. എട്ടുപത്തുവയസ്സു പ്രായമാകുന്നതുവരെ അതു തുടൎന്നു

കൊണ്ടിരുന്നു എങ്കിലും ചെലവാക്കിയ കാലത്തിന്റെ ദൈർഘ്യമനുസരിച്ചുള്ള ഗുണം അതുകൊണ്ടുണ്ടായില്ല. മക്കളെ കഠിനമായി ശാസിക്കുകയോ പരുഷമായി ശകാരിക്കുകപോലുമോ ചെയ്യാൻ അനുവദിക്കാതിരിക്കത്തക്കവണ്ണം പിതാവിന്റെ ഹൃദയത്തിൽ തിങ്ങിനിറഞ്ഞിരുന്ന പുത്രവാത്സല്യവും തൽഫലമായ അതിലാളനയുമാണ് അതിനുള്ള പ്രധാനകാരണം. ശരച്ചന്ദ്രന്റെ ശൈശവത്തിലെ അധികഭാഗവും കളിയും കൂട്ടുകെട്ടുമായിട്ടാണ് കഴിഞ്ഞുകൂടിയത്. പഠിത്തത്തിൽ ശ്രദ്ധ വെയ്ക്കുവാനുള്ള സന്ദർഭങ്ങൾ അവനു വളരെ കുറവായിരുന്നു.

എന്നാൽ ഈ സ്ഥിതിക്കു പെട്ടെന്നൊരു മാറ്റമുണ്ടായി. കടത്തിന്റെ ഭാരം സഹിക്കുവാൻ കഴിയായ്കയാൽ മോതിലാലനു ദേവാനന്ദപുരത്തിലെ വാസം മതിയാക്കേണ്ടിവന്നു. അദ്ദേഹം കുടുംബസമേതം ഭഗൽപുരത്തിലുള്ള ശ്വശുരഗൃഹത്തിൽ ചെന്നു താമസം തുടങ്ങി. മാതുലഗൃഹത്തിലെ ചട്ടവും, ചിട്ടയും, പട്ടണത്തിലെ പ്രസരിപ്പും ശരച്ചന്ദ്രന്റെ വിദ്യാർത്ഥിജീവിതത്തിൽ അത്യകപ്പാടെ ഒരു പരിവർത്തനമുണ്ടാക്കി. പൂർവ്വജ്ഞാനത്തിന്റെ പരിധി നോക്കാതെ, പ്രായത്തിന്റെ കഴിവിനെ മാത്രം പരിഗണിച്ചുകൊണ്ടു് മാതുലന്മാർ അവനെ "ഛാത്രവൃത്തി" സ്കൂളിലെ രണ്ടാം ക്ലാസ്സിലാണ് ചേർത്തതു്. ക്ലാസ്സിൽ ചെന്നു മററു കുട്ടികളുമായി ഇടപെടുവാൻ സാധിച്ചപ്പോഴേ താൻ അവരേക്കാൾ എത്രയോ പുറകിലാണെന്നു് അവനു മനസ്സിലായുള്ളൂ. എന്നാൽ അതുകൊണ്ടു് ആ ബാലൻ

നിരാശനായില്ല. അസാമാന്യമായ ധൈര്യവും അതിർകടന്ന വാശിയും ഉള്ളവനായിരുന്നതുകൊണ്ട് ഏതാനും നാളുകൾകൊണ്ടുതന്നെ അവൻ പഠിച്ചു മററുള്ളവരോടൊപ്പം എത്തുകയും താമസിയാതെ ക്ലാസ്സിലും, അദ്ധ്യാപകന്മാരുടെ ഇടയിലും നല്ല പേർ സമ്പാദിക്കുകയും ചെയ്തു.

ഛാത്രവൃത്തി പരീക്ഷ പാസ്സായതിനുശേഷം ശരച്ചന്ദ്രൻ തൻെറ പതിമൂന്നാമത്തെ വയസ്സിൽ അവിടത്തെ ഇംഗ്ലീഷ്സ്കൂളിൽച്ചേർന്നു പഠിച്ചുതുടങ്ങി. കളിയും കൂട്ടുകെട്ടും അവൻ അപ്പോഴും വിട്ടിരുന്നില്ല. രാജേന്ദ്രൻ അഥവാ രാജു എന്നൊരു യുവാവായിരുന്നു അക്കാലത്തെ അവൻെറ പ്രധാന സഹചാരി. സകലവിധ സാഹസകർമ്മങ്ങളിലും ശരച്ചന്ദ്രൻെറ ഗുരുവും ശിക്ഷാദാതാവും ഈ രാജുവാണ്. ചുരുക്കത്തിൽ, നന്മതിന്മകൾ ഇടകലർന്ന ശരച്ചന്ദ്രൻെറ ജീവിതത്തിലെ സ്വഭാവരൂപവൽകരണത്തിനുള്ള ഉത്തരവാദിത്വം മുഴുവനും ഈ രാജുവാണ് വഹിക്കുന്നത് എന്നു പറഞ്ഞാൽ അത് അശേഷം അതിശയോക്തിയായിപ്പോവുകയില്ല. മററുള്ള എല്ലാ കുട്ടികളുടെ ഇടയിലും ശരച്ചന്ദ്രനു നായകസ്ഥാനം ഉണ്ടായിരുന്നു എങ്കിലും രാജേന്ദ്രൻെറ അടുക്കൽമാത്രം അവൻ കേവലം ആജ്ഞാകരനായ ഒരു ഭക്തശിഷ്യനായിട്ടാണ് പെരുമാറിപ്പോന്നത്. ശ്രീകാന്തൻ എന്ന ആഖ്യായികയിലെ ഒന്നാംഭാഗത്തിൽ ശരച്ചന്ദ്രൻ ഇന്ദ്രനാഥൻെറ രൂപത്തിൽ ഈ രാജുവിൻെറ ചരിത്രത്തെയാണ് ചിത്രണം ചെയ്തിട്ടുള്ളത്.

ചെറുപ്പത്തിൽത്തന്നെ സംഗീതത്തിൽ നല്ല വാസനയുള്ളവനായിരുന്നു ശരച്ചന്ദ്രൻ. സംഗീതത്തിൽ അതിസമർത്ഥനായിരുന്ന രാജുവിൻെറ സഹവാസംമൂലം അവൻെറ ആ വാസന നാനാമുഖമായി വികസിക്കുവാൻ ഇടയായി. ഫിഡിൽ, ഓടക്കുഴൽ, ഹാർമ്മോണിയം, തബ്ലാ മുതലായ വാദ്യങ്ങളിൽ അഭിനന്ദനീയമായ നൈപുണ്യം നേടുവാൻ അവനു ചെറുപ്പത്തിൽത്തന്നെ സാധിച്ചു. ശ്രോതാക്കളെ ആനന്ദസ്തബ്ധരാക്കുവാൻ പര്യാപ്തമാകത്തക്കവിധത്തിൽ അവൻെറ കോമളകണ്ഠത്തിൽനിന്നും പുറപ്പെട്ടുന്ന മധുരഗാനത്തിനു പ്രത്യേകം ഒരാകർഷണശക്തിയുണ്ടായിരുന്നു. സംഗീതവിദ്യയിലുള്ള അനിതരസാധാരണമായ ഈ സാമർത്ഥ്യം ജീവിതത്തിൽ പിന്നീടു പലപ്പോഴും ശരച്ചന്ദ്രനു സഹായമായിത്തീർന്നിട്ടുണ്ടു്. കൈയിൽ ഒററക്കാശുപോലുമില്ലാതെ നിരാശ്രയനായി സംസാരസമുദ്രത്തിൽ വീണു കരകാണാതെ കഷ്ടപ്പെട്ട അവസരങ്ങളിലെല്ലാം ഈ സംഗീതവിദ്യയാണ് ആത്മസുഹൃത്തിനെപ്പോലെ ഹസ്താവലംബം നല്കി ശരച്ചന്ദ്രനെ രക്ഷിച്ചതു്.

1894-ൽ ശരച്ചന്ദ്രൻ പ്രവേശികാപരീക്ഷ പാസ്സായി. പരീക്ഷയ്ക്കുശേഷം ഫലം പുറത്താകുന്നതിനു മുമ്പുള്ള ഒഴിവുദിവസങ്ങളിൽ അവൻ 'വാസാ' എന്നൊരു നോവൽ എഴുതുകയുണ്ടായി. അതാണ് ശരച്ചന്ദ്രൻെറ ആദ്യത്തെ നോവൽ. പക്ഷെ സൂര്യപ്രകാശം കാണ്മാനുള്ള ഭാഗ്യം അതിനില്ലാതെ പോ

യി. മനസ്സിന്ന പിടിക്കായ്കയാൽ അവൻ അതു് ഒട്ടു വിൽ കീറിക്കളയുകയാണു് ചെയ്തതു്. ഇതുപോലെ വേറെയും ഒന്നിലധികം നോവലുകൾ, എഴുതിക്കഴിഞ്ഞ തിന്നശേഷം തൃപ്തിതോന്നായ്കയാൽ അവൻ നശിപ്പിക്കയുണ്ടായിട്ടുണ്ടു്. ടാഗോറിനെപ്പോലെ എഴുതുവാൻ ശീലിക്കണമെന്നൊരു മോഹം ചെറുപ്പത്തിൽത്തന്നെ ശരച്ചന്ദ്രന്റെ ഹൃദയത്തിൽ അങ്കുരിച്ചിരുന്നു. ആ മഹാകവിയെപ്പോലെ എഴുതുവാൻ സാധിക്കുന്നതുവരെ തന്റെ യാതൊരു ലേഖനവും സ്വന്തം പേരുവെച്ചു് അച്ചടിക്കുവാൻ കൊടുക്കുകയില്ലെന്നായിരുന്നു അവന്റെ ദൃഢനിശ്ചയം.

പ്രവേശികാപരീക്ഷ പാസ്സായതിന്നശേഷം ശരച്ചന്ദ്രൻ ജൂബിലികാളേജിൽ ചേൎന്നു പഠിച്ചുതുടങ്ങി. ആങ്ഗലസാഹിത്യത്തിലെ ഉൽകൃഷ്ടഗ്രന്ഥങ്ങളുമായി ശരച്ചന്ദ്രന്ന പരിചയം സിദ്ധിച്ചതു് ഇക്കാലത്താണു്. താക്കറെ, ഡിക്കെൻസ്, മിസ്സസ്സ് ഹെൻറിവുഡ് മുതലായവരുടെ നോവലുകളും ഹാക്സ്‌ലെ മുതലായവരുടെ ശാസ്ത്രഗ്രന്ഥങ്ങളും അവൻ വളരെ ശ്രദ്ധയോടെ വായിച്ചു. സാഹിത്യത്തിലുള്ള അഭിരുചി അവന്നു് അത്യന്തം പ്രബലമായിത്തീൎന്നു. മാതൃഭാഷയോടുള്ള മമതയും ഇക്കാലത്തു് അവനിൽ വളരെ വൎദ്ധിക്കുവാൻ ഇടയായി.

കാളേജിലെ വിദ്യാഭ്യാസം പൂൎത്തിയാക്കുവാൻ ശരച്ചന്ദ്രന്ന സാധിച്ചില്ല. രാജുവിന്റെ സഹവാസ

ഫലമായി ക്രമാതീതമാംവണ്ണം വദ്ധിക്കുവാൻ ഇടയായ ദേശസഞ്ചാരാസക്തിയും സംഗീതവാസനയുടെ ദൃഷിച്ച സന്താനമായ നാടകഭ്രമവും കൂടിച്ചേൎന്നു് അവന്റെ വിദ്യാൎത്ഥിജിവിതത്തിനു് ഇടയ്ക്കിടയ്ക്കു വിഘ്നം വരുത്തിക്കൊണ്ടിരുന്നു. മരുമകന്റെ ഈ താന്തോന്നിത്തം മാതുലന്മാൎക്ക രസിക്കായ്കയാൽ എഫ്. ഏ. പരിക്ഷയ്ക്കു ഫീസ്സ് അടയ്ക്കുവാനുള്ള സമയം അടുത്തപ്പോഴം അവർ അതിനു പണം കൊടുത്തില്ല. വേറെ അന്വേഷിച്ചതിൽ അവനു കിട്ടിയതുമില്ല. തന്മൂലം പരിക്ഷയ്ക്കു ചേരുവാൻ അവനു തരപ്പെടാതെ പോയി. ആ സംഭവം അവന്റെ ഹൃദയത്തെ അസാമാന്യമായി വേദനിപ്പിക്കുകയും, അതിന്റെ ഫലമായി, താൻ മേലാൽ ഒരിക്കലും കാളേജിൽ പഠിക്കുവാൻ പോവുകയില്ലെന്നു് അവൻ തീരുമാനിക്കുകയും ചെയ്തു. ഇങ്ങനെയാണു് ശരച്ചന്ദ്രന്റെ വിദ്യാൎത്ഥിജിവിതം അവസാനിച്ചതു്.

പിന്നീടു കുറെക്കാലത്തേയ്ക്കു ശരച്ചന്ദ്രൻ രാവും പകലും പാട്ടുകച്ചേരിയും, നാടകശാലയും, ചീട്ടുകളിയും, ചതുരംഗവുമായിട്ടാണു് കഴിച്ചുകൂട്ടിയതു്. എന്നാൽ മുമ്പൊരിക്കൽ അവന്റെ ഹൃദയത്തിൽ അങ്കുരിച്ചിരുന്ന സാഹിത്യാഭിനിവേശത്തിന്റെ ശക്തിമത്തായ ബീജം ആ അനാശാസ്യജീവിതത്തിനിടയിലും അവനെ അലട്ടിക്കൊണ്ടുതന്നെയിരുന്നു. മുളകണ്ട വിത്തു് പ്രതിബന്ധങ്ങളെയെല്ലാം തട്ടിനിക്കി, തലപൊക്കി, തഴച്ചു വളരുവാൻ ശ്രമിച്ചുകൊണ്ടേയിരിക്കുമെന്നു

ള്ളതു സ്വാഭാവികമായ ഒരു പ്രകൃതിനിയമമാണല്ലൊ. അതിനാൽ ദിവസംതോറും രാത്രികാലങ്ങളിൽ, യൌവനോന്മേഷത്തിന്റെ സഹജമായ കോലാഹലങ്ങളെല്ലാം അടങ്ങുമ്പോൾ, പ്രബലമായ സാഹിതീപ്രേമം പ്രതിഭാശാലിയായ ആ യുവാവിനെ പിടിച്ചുവലിച്ച് സാഹിതീസേവനത്തിനുള്ള സാമഗ്രികളാൽ സമലംകൃതമായ സാധനാനികുഞ്ജത്തിനുള്ളിൽ കൊണ്ടുപോയിരുന്നു. ഇങ്ങനെ ശരച്ചന്ദ്രന്റെ സാഹിതീസേവ ആരുടേയും കണ്ണിൽപ്പെടാതെ നിഭൃതമായി നടന്നുപോന്നു.

1896-ൽ ശരച്ചന്ദ്രന്റെ മാതാവു മരിച്ചു. അതോടുകൂടി ശ്വശുരഗൃഹത്തോടുള്ള പ്രത്യക്ഷബന്ധം അററുപോകയാലും, മററുചില കാരണങ്ങളാലും മോതിലാലൻ ഭഗൽപുരത്തിൽത്തന്നെയുള്ള ഒരു ഉൾനാടായ ഖഞ്ജരപുരത്തിലേക്കു തന്റെ താമസം മാററി. മാതാവിന്റെ മരണത്തോടുകൂടി ധനസംബന്ധമായി പിതാവിനു നേരിട്ട കഠിനമായ കഷ്ടപ്പാടു കണ്ടിട്ടു ശരച്ചന്ദ്രനു മനസ്സമാധാനമില്ലാതായി. ഉടനെ അദ്ദേഹം ജോലി അന്വേഷിച്ചു പുറപ്പെടുകയും കാലക്രമത്തിൽ നല്ല നിലയിൽ എത്താമായിരുന്ന ഒരു ജോലി താമസിയാതെ അദ്ദേഹത്തിനു കിട്ടുകയും ചെയ്തു. എന്നാൽ ഏറിയകാലമായി താൻ അനുഭവിച്ചുവരുന്ന സ്വാതന്ത്ര്യജീവിതത്തിന്റെ മാധുര്യത്തെ മറന്നുകളയുവാൻ പ്രേരിപ്പിക്കത്തക്കതരത്തിലുള്ള പ്രലോഭകത്വം ആ പരാധീനവൃത്തിക്കില്ലാതിരുന്നതിനാൽ അധികം

നാൾ കഴിയുന്നതിനുമുമ്പുതന്നെ ശരച്ചന്ദ്രൻ ആ ജോലി കൈവിട്ടുകളയുകയാണു് ചെയ്തതു്.

പിന്നീടു അഞ്ചാറുകൊല്ലത്തേക്കു ശരച്ചന്ദ്രൻ സന്യാസിയുടെ വേഷത്തിൽ നാടുമുഴുവനും അലഞ്ഞു നടന്നു. ഈ സഞ്ചാരത്തിനിടയിൽ താണനിലയിൽ ജീവിക്കുന്ന പലതരം ജനങ്ങളുമായി പരിചയപ്പെടുന്നതിനും അവരുടെ സാമുദായികവും ഗാർഹികവുമായ ജീവിതരീതികളെ പ്രത്യക്ഷത്തിൽ കണ്ടു മനസ്സിലാക്കുന്നതിനും പൊതുവേ മനുഷ്യ ജീവിതത്തിൻെറ വിവിധവശങ്ങളെപ്പററി പ്രായോഗികമായ അറിവു് സമ്പാദിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. വിചിത്രവും വിശിഷ്ടവുമായ ഈ ലോകപരിചയമാണു് ഉത്തരകാലത്തിൽ അദ്ദേഹത്തിൻെറ സാഹിത്യത്തെ ഇത്രമേൽ ആകർഷകമാക്കിത്തീർത്തതു്. ഈ കാലഘട്ടത്തിനിടയിൽ അദ്ദേഹം പല ആഖ്യായികകളും എഴുതിത്തീർത്തിട്ടുണ്ടു്. എന്നാൽ ചിലതെല്ലാം കൈമോശം വന്നുപോയതിനാൽ അവ മുഴുവനും പ്രസിദ്ധപ്പെടുത്തുവാൻ ഇടയായിട്ടില്ല.

1903-ൽ ശരച്ചന്ദ്രൻെറ പിതാവു് പെട്ടെന്നു കാലഗതി പ്രാപിച്ചു. രണ്ടനുജന്മാരും ഒരനുജത്തിയും ഉൾപ്പെടെ പ്രായംതികയാത്ത മൂന്നംഗങ്ങളുടെ ഭരണഭാരംകൂടി അദ്ദേഹത്തിൻെറ തലയിലായി. ശരച്ചന്ദ്രൻ വല്ലാതെ കുഴങ്ങി. അസ്ഥിരമായ സ്വഭാവം, അഗാധമായ സാഹിത്യാഭിനിവേശം—ഇവ രണ്ടും മാത്രമാണു് മോതിലാലനിൽനിന്നു ശരച്ചന്ദ്രനു കിട്ടിയി

രുന്ന പിതൃസ്വത്ത്. അവയിൽ ആദ്യത്തേതു ശരച്ചന്ദ്രനെ ചെറുപ്പത്തിൽത്തന്നെ ഒരിടത്തും അധികകാലം ഉറച്ചുനില്ക്കാത്ത ഒരു ദേശസഞ്ചാരപ്രിയനാക്കിത്തീർത്തു. രണ്ടാമത്തേതു് അദ്ദേഹത്തെ പ്രായോഗികതയിൽനിന്നും അകന്ന ഒരു സ്വപ്നലോകത്തിലെ വെറും സന്ദർശകനമാക്കിക്കളഞ്ഞു. അതിനാൽ പരിതഃസ്ഥിതികളുടെ പെട്ടെന്നുള്ള ഈ പരിവർത്തനം—പ്രായോഗികജീവിതത്തിലേക്കുള്ള ആകസ്മികമായ ഈ ആഹ്വാനം—ആ യുവാവിനെ അനല്പമായി പരിഭ്രമിപ്പിച്ചതിൽ അശേഷം അത്ഭുതത്തിന്നു് അവകാശമില്ല. എന്നാൽ ശരച്ചന്ദ്രൻെറ സഹജമായ മനോധൈര്യം ആശാഭംഗത്തിൻെറ അവശതയിലേയ്ക്കു് അദ്ദേഹത്തെ ആഴ്ത്തിക്കളയുവാൻ ഇടയാക്കിയില്ല. വളരെയെല്ലാം ക്ലേശിച്ചതിൻെറ ഫലമായി മേൽപ്പറഞ്ഞ സഹോദരീസഹോദരന്മാരുടെ ഭരണഭാരം കുറച്ചുകാലത്തേക്കു പ്രത്യേകം മൂന്നുപേരെ ഏല്പിച്ചതിനുശേഷം ഉപജീവനമാർഗ്ഗം അന്വേഷിച്ചുകൊണ്ടു് അദ്ദേഹം ഉടനെ കൽക്കത്തയിലേക്കു തിരിച്ചു. അവിടെ ഏതാനുംദിവസം അലഞ്ഞുനടന്നിട്ടും ഫലമൊന്നും കാണായ്കയാൽ അദ്ദേഹം താമസിയാതെ, ആരോടും പറയാതെ, റംഗൂണിലേയ്ക്കു പുറപ്പെട്ടു പൊയ്ക്കളയുകയും ചെയ്തു.

പരിചയമില്ലാത്ത നാട്ടിൽ, വിദേശിയരുടെ ഇടയിൽ, കയ്യിൽ കാശില്ലാത്ത ഒരുത്തന്നു് അനുഭവിക്കേണ്ടിവരുന്ന കഷ്ടപ്പാടുകളെല്ലാം അവിടെ ശരച്ചന്ദ്രനേയും അഭിമുഖീകരിക്കാതിരുന്നില്ല. പ്രായോഗി

കജീവിതത്തിൽ സംഗീതംകൊണ്ടുള്ള ഗുണം അന്നാണ് അദ്ദേഹം ആദ്യമായി അനുഭവിച്ചറിഞ്ഞതു്. അതിൻെറ സഹായത്താൽ അവിടത്തെ ഒരു ഉയന്ന ഉദ്യോഗസ്ഥനായ ബംഗാളിയുടെ പരിചയം സമ്പാദിക്കുന്നതിനും അതുവഴിയായി 1905-ൽ അവിടത്തെ സിക്രട്ടേറിയററിൽ ഒരുദ്യോഗം കൈക്കലാക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു.

ബമ്മയിലെ പ്രവാസത്തിനിടയിൽ പരദുഃഖാസഹിഷ്ണുവായ ശരച്ചന്ദ്രൻ ഒരു ദരിദ്രയായ ബ്രാഹ്മണകന്യകയെ വിവാഹംചെയ്തു. അധികം താമസിയാതെ അദ്ദേഹത്തിന്ന് ഒരു സന്താനവുമുണ്ടായി. എന്നാൽ ആയിടയ്ക്കു ബമ്മയിൽ പടന്നുപിടിച്ച പ്ലേഗ് എന്ന ഭയങ്കരവ്യാധിയുടെ ക്രൂരമായ ആക്രമണത്തിൽ അകപ്പെട്ടുപോകയാൽ ആ പ്രേയസിയും പ്രിയസന്താനവും അദ്ദേഹത്തിന്ന് എന്നെന്നേക്കുമായി നഷ്ടപ്പെട്ടു. കണ്ടുനിന്നവരെക്കൂടി കരയിക്കത്തക്കവിധത്തിൽ അദ്ദേഹം അന്ന് ഒരു കൊച്ചുകുട്ടിയെപ്പോലെ വാവിട്ടു നിലവിളിച്ചുപോയത്രെ. പിന്നീടൊരിക്കൽ അവധിയെടുത്തു കൽക്കത്തായിൽ വന്ന അവസരത്തിൽ അദ്ദേഹം വീണ്ടും ഹിരണ്മയീദേവി എന്നു പേരായ മറെറാരു ബ്രാഹ്മണകന്യകയെ വിവാഹം ചെയ്യുകയുണ്ടായി. എന്നാൽ സന്താനലാഭത്തിനുള്ള സൌഭാഗ്യം പിന്നീട്ട് ആജീവനാന്തം അദ്ദേഹത്തിനുണ്ടായില്ല.

ആയിടയ്ക്കു കൽക്കത്തെയിൽനിന്നു പുറപ്പെട്ടുകൊണ്ടിരുന്ന "ഭാരതി" എന്ന മാസികയിൽ ശരച്ചന്ദ്രൻെറ

വക "ബഢദിദി" എന്ന ആഖ്യായിക തുടച്ച്യായി പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. അദ്ദേഹം എഴുതിയിട്ടുള്ളവയിൽ അദ്യമായി മുദ്രാലയം കാണുവാൻ ഭാഗ്യം സിദ്ധിച്ച കൃതിയാണു് അതു്. എന്നാൽ ആ വിവരം ശരച്ചന്ദ്രനു നിശ്ചയമില്ലായിരുന്നു. അദ്ദേഹം റംഗൂണിലേയ്ക്കു പോകുന്നതിനുമുമ്പു് എഴുതിയിട്ടുള്ള കൃതികളിൽ ഒന്നായിരുന്നു അതു്. അതിൻെറ കൈയെഴുത്തുപ്രതി കൈവശം വെച്ചുകൊണ്ടിരുന്ന ഒരു മാന്യനാണു് അതു മാസികാപ്രവത്തകന്മാരെ ഏല്പിച്ചതു്. ആദ്യത്തെ തവണ മാസികയിൽ ലേഖകൻെറ പേർ പ്രസിദ്ധപ്പെടുത്തിയിരുന്നില്ല. എന്നാൽ പ്രാരംഭത്തിൽത്തന്നെ വായനക്കാരുടെ മനസ്സിനെ ആകർഷിക്കത്തക്കവണ്ണം അതിലെ ഭാഷയും പ്രതിപാദനരീതിയും അത്രമേൽ ചമൽകാരപൂർണ്ണമായിരുന്നതിനാൽ ലേഖകൻെറ പേർ അറിയുവാൻ വായനക്കാരെല്ലാം അത്യന്തം ഉത്സുകരായിത്തീന്നു. അതിൻെറ ഫലമായി അടുത്ത ലക്കംമുതൽ ആ കഥാപങ്ക്തിയുടെ ചുവട്ടിൽ ലേഖകസ്ഥാനത്തു "ശ്രീ ശരച്ചന്ദ്രചട്ടോപാദ്ധ്യായൻ" എന്ന പേർ ചേത്തു അച്ചടിക്കുവാൻതുടങ്ങി. എന്നാൽ അങ്ങിനെയൊരു പേർ സാഹിത്യലോകത്തിൽ അതിനുമുമ്പാരും കേട്ടിട്ടില്ല. ഇത്രമേൽ സവ്വാങ്ഗസുന്ദരമായ ഒരാഖ്യായിക രചിക്കുവാൻ ഒരു നൂതനലേഖകനു് ഒരിക്കലും സാദ്ധ്യവുമല്ല. അതിനാൽ ഒരു വ്യാജനാമം വെച്ചു സാക്ഷാൽ രവീന്ദ്രനാഥടാഗോർതന്നെ എഴുതുന്ന കഥയാണു് അതെന്നു് എല്ലാവരും തീരുമാനിച്ചു. ആ വിശ്വകവിക്കല്ലാതെ കഥാസാഹിത്യത്തിൽ ഇത്രമാത്രം സാമർത്ഥ്യം

പ്രദശിപ്പിക്കുവാൻ മററാക്കും സാദ്ധ്യമല്ലെന്നായിരുന്നു അവരുടെ ധാരണ. തന്മൂലം വംഗസാഹിത്യത്തിൽ ശരച്ചന്ദ്രൻ എന്ന പേരിൽ യഥാർത്ഥത്തിൽ അതിനിപുണനായ ഒരു സാഹിത്യകാരൻ ആവിർഭവിച്ചിട്ടുണ്ടെന്നുള്ള പരമാർത്ഥത്തെ സ്വീകരിക്കേണ്ടതായ യാതൊരാവശ്യവും അന്നാരും കണ്ടില്ല. 'വംഗദശനം' എന്ന ഒരു നൂതനമാസിക പുറപ്പെട്ടുകൊണ്ടിരുന്ന കാലമായിരുന്നു അതു്. ടാഗോർ ആയിരുന്നു അതിൻെറ പത്രാധിപർ. മജുംദാർ ലൈബ്രറിയിൽ നിന്നാണു് അതു പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്നതു്. ലൈബ്രറിയുടെ ഉടമസ്ഥനായ ശൈലേശചന്ദ്രമജുംദാർ ടാഗോറിൻെറ അടുക്കൽ ചെന്നിട്ടു്, "ഇത്രനല്ലൊരാഖ്യായിക അങ്ങു സ്വന്തം മാസികയിൽ പ്രസിദ്ധപ്പെടുത്താതെ മറെറാരു പത്രത്തിലേക്കു കൊടുത്തുകളഞ്ഞതു് അശേഷം ഭംഗിയായില്ല" എന്നു് ആവലാതിപ്പെടുകകൂടി ചെയ്തു. ആഖ്യായിക വായിച്ചുതീനാക്കിയിട്ടു ടാഗോർ അത്ഭുതപ്പെടുകയും ലേഖകൻെറ രചനാസാമത്ഥ്യത്തെ പ്രശംസിച്ചുകൊണ്ടു് അതു തൻേറതല്ലെന്നു പറഞ്ഞു് അദ്ദേഹത്തെ സമാധാനിപ്പിക്കുകയും ഉണ്ടായി.

ശരച്ചന്ദ്രൻ അറിഞ്ഞുംകൊണ്ടു പൊതുജനസമക്ഷം ആദ്യമായി അവതരിപ്പിച്ച കൃതി "മന്ദിർ" എന്ന ചെറുകഥയാണു്. ബമ്മയിലെ പ്രവാസത്തിനിടയിൽ ഒരിക്കൽ കൽക്കത്തയിൽ മടങ്ങിവന്നപ്പോൾ താൻ താമസിച്ചിരുന്ന വീട്ടിലെ കുട്ടികളുടെ നിർബ്ബന്ധ

ത്താൽ "കുന്തലിൻ" മാസികയിലെ കഥാമത്സരത്തി നയയ്ക്കുവാൻവേണ്ടി ഒരു ദിവസംകൊണ്ടു് അദ്ദേഹം എഴുതിത്തീർത്തതാണു് അതു്. എന്നാൽ അതു് അദ്ദേഹം സ്വന്തംപേരിലല്ല മാതുലനായ സുരേന്ദ്രനാഥ ഗംഗോപാദ്ധ്യായൻെറ പേരിലാണു് അയച്ചതു്. അക്കൊല്ലത്തിലെ കഥാമത്സരത്തിലെ പരിശോധകൻ സുപ്രസിദ്ധ സാഹിത്യകാരനായ റായി ബഹദൂർ ശ്രീ ജലധരസേനനായിരുന്നു. ആകെ കിട്ടീട്ടുള്ള 150 ചെറുകഥകളിൽ ശരച്ചന്ദ്രൻെറ കഥയാണു് സമ്മാനാർഹമെന്നു വിധിക്കപ്പെട്ടതു്.

വാസ്തവം പറയുകയാണെങ്കിൽ ശരച്ചന്ദ്രൻ സാഹിത്യലോകത്തിൽ ആദ്യമായി ഇറങ്ങിയതു് 1913-ൽ അദ്ദേഹത്തിൻെറ മുപ്പത്താറാമത്തെ വയസ്സിൽ കൽക്കത്തയിൽനിന്നു പുറപ്പെട്ടുകൊണ്ടിരുന്ന "യമുന" എന്ന മാസികവഴിയായിട്ടാണു്. അക്കൊല്ലത്തിൽ എന്തോ ആവശ്യം പ്രമാണിച്ചു ശരച്ചന്ദ്രൻ റംഗൂണിൽനിന്നു കൽക്കത്തയിൽ വന്ന അവസരത്തിൽ യമുനയുടെ പത്രാധിപരായിരുന്ന ശ്രീയുത് ഫണീന്ദ്രനാഥപാലൻ അദ്ദേഹത്തെ ചെന്നുകണ്ടു് യമുനയ്ക്കു ലേഖനസഹായം ചെയ്യണമെന്നു് ആവശ്യപ്പെടുകയും അപ്രകാരം ചെയ്യാമെന്നു് അദ്ദേഹത്തെക്കൊണ്ടു സമ്മതിപ്പിക്കയും ചെയ്തു. തൽകാലം അവരുടെ കയ്യിൽനിന്നു് ഒഴിഞ്ഞുപോകണമെന്നുമാത്രമേ ആ വാഗ്ദാനം ചെയ്യുന്ന അവസരത്തിൽ ശരച്ചന്ദ്രനു് ഉദ്ദേശമുണ്ടായിരുന്നുള്ളു. എങ്കിലും, റംഗൂണിൽ മടങ്ങി

ച്ചെന്ന ഉടനെ മാസികാപ്രവൎത്തകന്മാരിൽനിന്നും തുടരെത്തുടരെ കിട്ടിക്കൊണ്ടിരുന്ന എഴുത്തുകളും കമ്പികളുംമൂലം ഇരിക്കപ്പൊറുതി ഇല്ലാതാവുകയാൽ അദ്ദേഹം താമസിയാതെ "രാമേർസുമതി" എന്നൊരു കഥയെഴുതി യമുനയ്ക്കു് അയച്ചുകൊടുക്കുകയുണ്ടായി. ഭാരതിയിൽ "ബഡോദിദി" പ്രസിദ്ധീകരിക്കപ്പെട്ടിട്ടു് അന്നേയ്ക്കു് അഞ്ചാറുകൊല്ലം കഴിഞ്ഞിരുന്നു. ശരച്ചന്ദ്രചട്ടോപാദ്ധ്യായൻ എന്ന പേരു വെച്ചു യമുനയിൽ പ്രസിദ്ധപ്പെടുത്തിയ "രാമേർസുമതി" എന്ന കഥ വായിച്ചു കഴിഞ്ഞതോടുകൂടി വംഗവാസികളുടെ ഇടയിൽ ആകമാനം ഒരിളക്കമുണ്ടായി. നാലുഭാഗങ്ങളിൽനിന്നും വിസ്മയത്തെ പ്രകാശിപ്പിക്കുന്ന പല ചോദ്യങ്ങളും പുറപ്പെട്ടുതുടങ്ങി.— "ആരാണു് ഈ ശരച്ചന്ദ്രൻ?" "നമ്മുടെ നാട്ടിൽ, അപ്പോൾ, അസാമാന്യവൈദഗ്ദ്ധ്യമുള്ള ഒരു നൂതനകഥാശില്പി ആവിൎഭവിച്ചിരിക്കുന്നു എന്നോ?" "വംഗസാഹിത്യത്തിൽ—വംഗഭാഷയിൽ—ഇത്രവളരെ പാടവം പ്രദൎശിപ്പിക്കുവാൻ പ്രാപ്തിയുള്ള ഈ പ്രതിഭാശാലി ഇത്രയുംകാലം എവിടെ ഒളിച്ചിരിക്കയായിരുന്നു?"

ശരച്ചന്ദ്രന്റെ പേരു പെട്ടെന്നു പൊങ്ങി. വംഗഭാഷയിലെ പ്രസിദ്ധപ്പെട്ട പല പത്രഗ്രന്ഥങ്ങളും അദ്ദേഹത്തിന്റെ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുവാൻ അനല്പമായ ആഗ്രഹം പ്രദൎശിപ്പിച്ചുതുടങ്ങി.

റംഗൂണിലെ താമസം ക്രമേണ ശരച്ചന്ദ്രന്റെ ആരോഗ്യത്തിനു ഹാനികരമായിത്തീൎന്നു. ബൎമ്മ വിട്ടു

ഭേപായില്ലെങ്കിൽ ആരോഗ്യം ലഭിക്കുന്ന കാൎയ്യം പ്രയാസമാണെന്നു വൈദ്യന്മാർ അഭിപ്രായപ്പെടുകയും ചെയ്തു. വൈദ്യന്മാരുടെ ഉപദേശപ്രകാരം പ്രവൎത്തിക്കുന്ന കാൎയ്യത്തിൽ ശരച്ചന്ദ്രനു പ്രധാനപ്രതിബന്ധമായി നിന്നിരുന്നതു് ഉദ്യോഗമായിരുന്നു. അക്കാലത്തു മാസത്തിൽ നൂറു ഉറുപ്പിക ശമ്പളം കിട്ടുക എന്നുള്ളതു് അദ്ദേഹത്തെപ്പോലെയുള്ള നിൎദ്ധനനായ ഒരാൾക്കു കേവലം നിസ്സാരമായ ഒരു കാൎയ്യമായിരുന്നില്ല. എന്നാൽ ശമ്പളം മോഹിച്ചു് അവിടത്തന്നെ താമസിക്കുന്നാപക്ഷം അതു് ആരോഗ്യത്തെ സംബന്ധിച്ചിടത്തോളം അത്യന്തം ആപൽകരമായിരിക്കയും ചെയ്യും. ഈ ധൎമ്മസങ്കടത്തിൽപ്പെട്ടു് ഇതികൎത്തവ്യതാമൂഢനായി വലയുന്ന അവസരത്തിലാണു് 'ചാററർജി ആൻഡു് സൺസ്' എന്ന സ്ഥാപനത്തിന്റെ ഉടമസ്ഥന്മാരിൽ ഒരാളായ ഹരിദാസ് ചട്ടോപാദ്ധ്യായൻ എന്ന മാന്യൻ, മാസത്തിൽ നൂറു ഉറുപ്പിക തന്നുകൊള്ളാമെന്നുള്ള കരാറിന്മേൽ, ശരച്ചന്ദ്രനെ, റംഗൂണിലെ ഉദ്യോഗം വെടിഞ്ഞു നാട്ടിലേയ്ക്കു വരുവാൻ ക്ഷണിച്ചതു്. ഈ ക്ഷണനം ശരച്ചന്ദ്രനു വലിയ ആശ്വാസകരമായിത്തോന്നി. അദ്ദേഹം താമസിയാതെ റംഗൂണിലെ ഉദ്യോഗം രാജിവെച്ചു കുടുംബസമേതം നാട്ടിലേക്കു മടങ്ങിപ്പോരികയും ചെയ്തു.

റംഗൂണിൽനിന്നു മടങ്ങിവന്നതിനുശേഷം ശരച്ചന്ദ്രന്റെ ഉപജീവനമാൎഗ്ഗം സാഹിത്യവ്യവസായ

മായിത്തീൎന്നു. അതിനാൽ ആ വിഷയത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടതായ ആവശ്യവും സൌകൎയ്യവും സന്ദൎഭവും അദ്ദേഹത്തിനു നേരിട്ടു. നിരന്തരമായ ഈ സാഹിത്യപരിശ്രമത്തിൻെറ ഫലമായി അനവധി ഉൽകൃഷ്ടഗ്രന്ഥങ്ങൾ ഓരോ മാസികവഴിയായി ക്രമേണ പുറത്തുവരുവാൻതുടങ്ങി. "ഭാരതവൎഷം" എന്ന മാസികവഴിയായിട്ടാണു് ശരച്ചന്ദ്രൻെറ കൃതികളിൽ അധികഭാഗവും പുറത്തുവന്നിട്ടുള്ളതെങ്കിലും അതുകൂടാതെ "നാരായണൻ", "വംഗവാണി", "വിചിത്ര", "വേണു", "വസുമതി" മുതലായ പല മാസികകളിലും അദ്ദേഹം എഴുതിക്കൊണ്ടിരുന്നു.

അല്പകാലംകൊണ്ടുതന്നെ ശരച്ചന്ദ്രൻെറ ആദായം പ്രതിദിനമെന്നവണ്ണം വൎദ്ധിക്കുവാൻതുടങ്ങി. മാസത്തിൽ നൂറു ഉറുപ്പിക ആദായം കിട്ടിയാൽ ധാരാളമായി എന്നു കരുതിയിരുന്ന അദ്ദേഹത്തിൻെറ മാസവരവു ക്രമേണ അഞ്ഞൂറുഉറുപ്പികയിൽ അധികമായി വൎദ്ധിച്ചു. സാഹിത്യപരിശ്രമംകൊണ്ടുമാത്രം ഉപജീവനം കഴിച്ചുകൂട്ടുവാനുള്ള കഴിവും ധൈൎയ്യവും ബംഗാളത്തിൽ അതിനുമുമ്പു മററധികംപേൎക്കു് ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണു്. 'പിശുക്കു്' എന്നുവെച്ചാൽ എന്തെന്നു ശരച്ചന്ദ്രനു് അറിഞ്ഞുകൂടാ; എന്നുവെച്ചു് അദ്ദേഹം അമിതവ്യയശീലനും ആയിരുന്നില്ല. ദാരിദ്ര്യം, രോഗം മുതലായവകൊണ്ടു കഷ്ടപ്പെടുന്ന പാവങ്ങളുടെനേരെയുള്ള സഹതാപത്താൽ അദ്ദേഹത്തിൻെറ ഹൃദയം പരിപൂൎണ്ണമായിരുന്നു. സപ

ന്തം സമ്പാദ്യത്തിലെ അധികഭാഗവും അദ്ദേഹം പരഹിതത്തിനും പരോപകാരത്തിനും വേണ്ടിയാണു ചെലവു ചെയ്തിട്ടുള്ളതു്.

ശരച്ചന്ദ്രന്റെ കീൎത്തി ഈവിധം നാടെല്ലാം പരന്നു് സ്ത്രീപുരുഷഭേദ്യമെന്യേ സഹൃദയരായ സകലരുടെയും മനോവീണകളിൽ മധുരവികാരങ്ങൾ മീട്ടിക്കൊണ്ടിരിക്കെ അവിടവിടെയിരുന്ന ചില കൂപമണ്ഡൂകങ്ങൾ അപശ്രുതികളും പുറപ്പെടുവിക്കാതിരുന്നില്ല. സൎവ്വസാഹോദൎയ്യത്തിന്റേയും സാൎവ്വജനീനമായ പ്രേമത്തിന്റേയും മഹനീയമായ മഹാത്മ്യത്തെ ഉച്ചൈസ്തരം ഉൽഘോഷിക്കുന്ന 'ശരൽസാഹിത്യ'ത്തിൽ അടങ്ങിയ ഉൽകൃഷ്ടമായ ആദൎശത്തിന്റെ വിശുദ്ധിയും വൈശിഷ്ട്യവും ഗ്രഹിക്കുവാൻ കഴിയാത്ത ചില യാഥാസ്ഥിതികന്മാർ "മതം നശിച്ചു, സമുദായം കെട്ടുപോയി" എന്നിങ്ങനെ മുറവിളി കൂട്ടിത്തുടങ്ങി. അവരുടെ വക പത്രങ്ങളും മാസികകളും അദ്ദേഹത്തിന്റെ കൃതികളെപ്പററി കൎക്കശങ്ങളായ ഖണ്ഡനനിരൂപണങ്ങൾ അടിയ്ക്കടി പ്രസിദ്ധപ്പെടുത്തുവാനും ആരംഭിച്ചു. എന്നാൽ അതൊന്നും ശരച്ചന്ദ്രൻ ചെവിക്കൊണ്ടതേയില്ല. താൻ അംഗീകരിച്ച ആദൎശത്തിൽകൂടെ അദ്ദേഹം തന്റെ സാഹിത്യവ്യവസായം തുടൎന്നുകൊണ്ടുതന്നെ പോന്നു.

ഉൽകൃഷ്ടമായ സാഹിത്യത്തിന്റെ നിൎമ്മാണം കൊണ്ടു മാതൃഭാഷയുടെ മാഹാത്മ്യത്തിനു മാററുകൂട്ടി

യ ഭാഷാഭിമാനി മാത്രമല്ല, മാതൃഭൂമിയുടെ സ്വാതന്ത്ര്യ ലാഭത്തിനായുള്ള രാഷ്ട്രീയപ്രക്ഷോഭണങ്ങളിൽ സവ്വാത്മനാ പങ്കുകൊണ്ടു് അനവധി ക്ലേശങ്ങൾ സഹിച്ച ഒരു യഥാൎത്ഥദേശാഭിമാനിയുംകൂടിയായിരുന്നു ശരച്ചന്ദ്രൻ. അദ്ദേഹം വളരെക്കാലം ചക്കയിൽ നിത്യവും നൂൽനൂല്ക്കുകയും ഖദർ ധരിക്കുകയും ചെയ്തിരുന്നു. ബങ്കാളത്തിലെ പ്രാദേശികരാഷ്ട്രീയസംഘടനകളിലെ ഉത്സാഹശാലിയായ ഒരംഗമായിരുന്നു അദ്ദേഹം. ഹൌറാഡിസ്ത്രിക്ട് കോൺഗ്രസ്‌കമ്മററിയിലെ അദ്ധ്യക്ഷനായി അദ്ദേഹം വിലയേറിയ സേവനങ്ങൾ നടത്തീട്ടുണ്ടു്. കോൺഗ്രസ്‌സംബന്ധമായ പല വഴക്കുകളും ഒന്നിലധികം പ്രാവശ്യം ശരച്ചന്ദ്രൻെറ മദ്ധ്യസ്ഥതയിൽ അവസാനിക്കുവാൻ ഇടയായിട്ടുണ്ടു്. ദേശബന്ധു സി. ആർ. ദാസ്സിനു ശരച്ചന്ദ്രനെപ്പററി വലിയ ബഹുമാനവും സ്നേഹവുമായിരുന്നു. ഇപ്പോഴത്തെ കോൺഗ്രസ് പ്രസിഡണ്ടായ ശ്രീയുത് സുഭാഷചന്ദ്രബോസ്, ശരച്ചന്ദ്രബോസ്, ഡോക്ടർ വിധാനറായി, നളിനീരഞ്ജനസക്കാർ, കിരണശങ്കരറായി, സത്യേന്ദ്രചന്ദ്രമിത്ര, തുളസീചരണഗോസ്വാമി മുതലായ ബങ്കാളിലെ പ്രധാനപ്പെട്ട കോൺഗ്രസ്‌പ്രവത്തകന്മാരെല്ലാം ശരച്ചന്ദ്രനെ തങ്ങളുടെ ഒരുററബന്ധുവിനെപ്പോലെ കരുതി സ്നേഹിച്ചിരുന്നു. അദ്ദേഹത്തിൻെറ അഭിപ്രായത്തെ ജ്യേഷ്ഠഭ്രാതാവിൻെറ കല്പനയെപ്പോലെ അവർ മാനിക്കുകയും ചെയ്തിരുന്നു.

ശരച്ചന്ദ്രൻ ഒരു സ്വതന്ത്രചിന്തകനായിരുന്നു. രാഷ്ട്രീയകാൎയ്യങ്ങളിൽ മാത്രമല്ല, സാഹിത്യപരമായ സംഗതികളിലും, സമുദായത്തിൻെറ മുമ്പിൽ തൻെറ വ്യക്തിസ്വാതന്ത്ര്യത്തെ ബലികഴിക്കുവാൻ അദ്ദേഹം ഒരിക്കലും സന്നദ്ധനായിരുന്നില്ല. ആവശ്യമെന്നു തോന്നിയാൽ സകലരുടേയും ഏകകമുഖമായ അഭിപ്രായത്തിനു വിരുദ്ധമായി സ്വതന്ത്രമായ തൻെറ ചിന്താഗതിയെ വ്യക്തമാക്കുവാൻ അദ്ദേഹം അശേഷം മടിച്ചിരുന്നില്ല. മഹാത്മാഗാന്ധിയുടെ ഒന്നിലധികം നിൎദ്ദേശങ്ങളെ അദ്ദേഹം എതിൎക്കുകയുണ്ടായിട്ടുണ്ട്. രവീന്ദ്രനാഥടാഗോറിൻെറ ചില അഭിപ്രായങ്ങളേയും കൎക്കശമായി നിരൂപണം ചെയ്യുണ്ടതായ സന്ദൎഭങ്ങളും അദ്ദേഹത്തിനുണ്ടായിട്ടുണ്ട്.

എന്നാൽ വലിയൊരു ടാഗോർഭക്തനായിരുന്നു ശരച്ചന്ദ്രൻ. ടാഗോറിനെ തൻെറ ഗുരുദേവനായിട്ടാണ് അദ്ദേഹം കരുതിവന്നിരുന്നതു്. "ബോതാർ" ആഫീസ്സിൽവെച്ച് ഇക്കഴിഞ്ഞ (1113) ചിങ്ങമാസത്തിൽ ശരച്ചന്ദ്രൻെറ 62-ാമത്തെ ജന്മദിനത്തെ ആഘോഷിക്കുന്നതിനായി കൂടിയ മഹായോഗത്തിൻെറ അഭിനന്ദനങ്ങൾക്കു മറുപടി പറഞ്ഞ കൂട്ടത്തിൽ അദ്ദേഹം ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി:— "അറുപത്തിരണ്ടാമത്തെ വയസ്സിൽ കാലൂന്നിയ ഞാൻ ഇന്നത്തെ ഈ ജന്മദിനാഘോഷം പ്രമാണിച്ച് എല്ലാവരുടേയും അടുക്കൽ ആശീൎവാദത്തെ പ്രാൎത്ഥിക്കുന്നതിനു മുമ്പായി രോഗശയ്യയിൽ കിടക്കുന്ന എൻെറ ഗുരുദേവനായ ആ വിശ്വകവിയെ—രവീന്ദ്രനാഥടാഗോറി

നെ—ഉദ്ദേശിച്ച് ആദ്യമായി ഇതാ, എന്റെ പ്രണാമങ്ങളെ അപ്പിച്ചുകൊള്ളുന്നു. അദ്ദേഹത്തിന്റെ അനുഗ്രഹം എനിക്കു മാത്രമല്ല, സാഹിത്യലോകത്തിൽ സഞ്ചരിക്കുവാൻ പുറപ്പെടുന്ന ഏതൊരു ലേഖകനും അത്യന്തം സൌഭാഗ്യപ്രദമായ ഒരു പരമസമ്പത്താണ്."

ശരച്ചന്ദ്രൻ സത്യനിഷ്ഠനും സഹൃദയനുമായ ഒരു സാഹിത്യകാരനാണ്. കൃത്രിമമായ അലങ്കാരങ്ങളെക്കൊണ്ടു യാഥാർത്ഥ്യത്തെ മറയ്ക്കുന്ന പ്രതിപാദനവും, ഭാഷാരീതിയും അദ്ദേഹത്തിനു ഇഷ്ടമല്ല. സ്വാനുഭവത്തിൽപ്പെട്ട വിഷയങ്ങളെ ലളിതമായ ഭാഷയിൽ തന്മയത്വത്തോടുകൂടി പ്രതിപാദിക്കുവാനേ അദ്ദേഹം ശ്രമിച്ചിട്ടുള്ളു. തന്റെ ജ്ഞാനപരിധിക്കു വെളിയിലുള്ള കാര്യങ്ങളെ ഊഹംകൊണ്ടു വലിച്ചിഴച്ചുകൊണ്ടുവന്നു മററുള്ളവരുടെ മുമ്പിൽ ചെപ്പടിവിദ്യ കാണിച്ചു മേന്മ നേടുവാൻ അദ്ദേഹം ഒരിക്കലും പ്രയാസപ്പെട്ടിട്ടില്ല. ഈ സത്യലംഘനഭീരുത്വം അദ്ദേഹത്തിന്റെ സാഹിത്യത്തെ അനുഭവത്താൽ അതിരിടപ്പെട്ട യാഥാർത്ഥ്യത്തിന്റെ പരിമിതമായ പരിധികളുള്ളിലാക്കിക്കളഞ്ഞു. തന്മൂലം വിസ്തൃതമായ ബഹിർല്ലോകത്തിന്റെ വിശാലമായ അന്തരീക്ഷത്തിൽ വിചരണം ചെയ്യുവാനുള്ള സ്വാതന്ത്ര്യം അതിനില്ലാതാവുകയും ചെയ്തു. ഇതിനെസ്സംബന്ധിച്ച് ശരച്ചന്ദ്രൻതന്നെ ഒരിക്കൽ ഇങ്ങനെ പറയുകയുണ്ടായിട്ടുണ്ട്:— "ധാരാളം കൊടുത്തിട്ടും അല്പംപോലും കിട്ടാത്ത ഒരുകൂട്ടർ പ്രപഞ്ചത്തിലുണ്ട്. അന്യന്മാരിൽനി

ന്നു് അവക്കു വല്ലതും ലഭിക്കുന്നുണ്ടെങ്കിൽ, അതു ക്രൂരമായ വഞ്ചനയും നിർദ്ദയമായ മർദ്ദനവും മാത്രമാണു്. ആ ദുർബ്ബലന്മാരുടെ കണ്ണുനീർ കണക്കിൽക്കൂട്ടുവാൻ വകയില്ലാത്ത നിസ്സാരവസ്തുക്കളായിട്ടാണു മനുഷ്യർ കരുതുന്നതു്. എല്ലാം നിറഞ്ഞ ഈ ലോകത്തിൽ തങ്ങൾക്കു് ഒന്നിനും അവകാശമില്ലാതെപോയതു് എന്തുകൊണ്ടാണെന്നു ക്ലേശപൂർണ്ണമായ സ്വന്തം ജീവിതത്തിനിടയിൽ പലപ്പോഴും അവർ തന്നെത്താൻ ചോദിച്ചുപോകാറുണ്ടു്. ആ ചോദ്യത്തിനു സമാധാനം കിട്ടാതെ ശാന്തിരഹിതമായ ജീവിതം നയിക്കുന്ന ആ പാവങ്ങളുടെ അസ്വസ്ഥമായ ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നും പുറപ്പെടുന്ന ദയനീയമായ ദീർഘനിശ്വാസമാണു് എന്നെ മുഖരനാക്കിയതു്,—മനുഷ്യത്വത്തിന്റെ സമീപത്തിൽ മനുഷ്യരുടെ സങ്കടം അറിയിക്കുവാൻ എന്നെ പ്രേരിപ്പിച്ചതു്. അവരുടെ നേരെ നടത്തപ്പെട്ട എത്രയോ അന്യായങ്ങൾ, എത്രയോ അക്രമങ്ങൾ, എത്രയോ അഴിമതികൾ ഞാൻ കണ്ടുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ടാണു് അത്തരം പാവങ്ങളുടെ കാര്യങ്ങളുമായി മാത്രം ഇടപാടു നടത്തുവാൻ ഞാൻ തീരുമാനിച്ചതു്. പ്രകൃതിയുടെ സൌന്ദര്യസമ്പത്തിനെയും വഹിച്ചുകൊണ്ടു വസന്തം ലോകത്തിൽ ആവിർഭവിക്കാറുണ്ടെന്നു് എനിക്കറിയാം. അതിന്റെ കൂടെ കോകിലത്തിന്റെ കളഗാനവും, മല്ലീജാതിപ്രഭൃതികുസുമങ്ങളുടെ മോഹനസൌരഭ്യവും, മനംമയക്കുന്ന മലയാനിലന്റെ മഞ്ജുളവിലാസവും മററും ഉണ്ടായിരിക്കുമെന്നു ഞാൻ കേട്ടിട്ടുമുണ്ടു്. എന്നാൽ എ

ൻെറ ദൃഷ്ടികൾ അകപ്പെട്ടുപോയ സ്ഥലത്തിൻെറ ചു രുങ്ങിയ പരിധികളിൽ അവയൊന്നും കണ്ടെത്തു വാൻ എനിക്കു കഴിഞ്ഞിട്ടില്ല. ആ ദാരിദ്ര്യം എൻെറ രചനകൾക്കുള്ളിൽ എവിടെ നോക്കിയാലും കണ്ണിൽ പ്പെടും. എന്നാൽ ശ്രുതിമധുരമായ ചില പദങ്ങളെ അർത്ഥഹീനമായവിധത്തിൽ കോർത്തിണക്കി, യഥാർത്ഥ ത്തിൽ ഞാൻ കണ്ടെത്താത്ത വസ്തുവിനെ കണ്ടെത്തി യെന്നു കാണിക്കുവാൻ നിഷ്ഫലമായി പ്രയത്നിക്കുക എന്ന സാഹസകർമ്മത്തിനു ഞാൻ ഒരിക്കലും ഒരുമ്പെട്ടി ട്ടില്ല. ഇതുപോലെതന്നെ, എൻെറ ജീവതത്തിലെ അ ന്വേഷണംകൊണ്ടു സൂക്ഷ്മതത്വം കണ്ടുപിടിക്കുവാൻ കഴിയാത്ത വേറെയും പല വിഷയങ്ങളും ഉണ്ട്. അ വിനയത്തിൻെറ തള്ളിച്ചകൊണ്ട് അവയുടെ പവിത്ര തയെ മലിനപ്പെടുത്തുക എന്ന അപരാധവും ഞാൻ പ്രവർത്തിച്ചിട്ടില്ല. തന്മൂലം എൻെറ സാഹിത്യസാധ നയുടെ വിഷയവും വൃത്തവും വിവരണവും വ്യാപകങ്ങ ളല്ല. ചുരുങ്ങിയ പരിധികളിൽ ഒതുങ്ങത്തക്കവിധം അവ കേവലം സങ്കീർണ്ണങ്ങളാണ്. എന്നാൽ ഒരു കാ ര്യത്തിൽ എനിക്കു വേണ്ടുവോളം അഭിമാനത്തിന് അ വകാശമുണ്ട്. അവാസ്തവത്തിൻെറ ചായം തേച്ച് അവയെ ഞാൻ ഇന്നും സത്യഭ്രഷ്ടങ്ങളാക്കീട്ടില്ല, നി ശ്ചയം."

സുപ്രസിദ്ധ ഫ്രഞ്ചുസാഹിത്യകാരനായ റൊ മെയിൻറോളൻഡ് പറയുന്നതുപോലെ ശരച്ചന്ദ്രൻ പൊതുജനങ്ങളുടെ ആഖ്യായികാകാരനാണ്. "ടാ

ഗോറിൻെറ കൃതികൾ വായിച്ചാൽ ഞങ്ങൾക്കൊന്നും മനസ്സിലാവാറില്ല. എന്നാൽ നിങ്ങളുടെ നോവലുകൾ എളുപ്പത്തിൽ ഞങ്ങൾക്കു മനസ്സിലാവുകയും ചെയ്യും. എന്താണു് ഇതിനു കാരണം?" എന്നിങ്ങനെ ഒരിക്കൽ ശരച്ചന്ദ്രനെ കാണ്മാൻ ചെന്ന ഒരു മാന്യൻ അദ്ദേഹത്തോടു ചോദിക്കുകയുണ്ടായി. മറുപടി പറയുവാൻ ശരച്ചന്ദ്രനു് അശേഷം ആലോചിക്കേണ്ടിവന്നില്ല. "അതിനുള്ള കാരണം അധികം ദൂരെ അന്വേഷിക്കേണ്ട ആവശ്യമില്ല. നിങ്ങളെപ്പോലെയുള്ള സാധാരണജനങ്ങൾക്കുവേണ്ടിയല്ല, ഞങ്ങളെ—ഗ്രന്ഥകാരന്മാരെ—ഉദ്ദേശിച്ചാണു് ടാഗോർ ഗ്രന്ഥങ്ങൾ എഴുതുന്നതു്. എൻെറ നോവലുകളാകട്ടെ നിങ്ങൾക്കുവേണ്ടി എഴുതപ്പെട്ടുന്നവയുമാണു്." എന്നായിരുന്നു അദ്ദേഹത്തിൻെറ സമാധാനം. ചെറുകഥകളിലും പദ്യസാഹിത്യത്തിലും ടാഗോറിനുള്ള സ്ഥാനം അദ്വിതീയമാണെങ്കിലും ഒരു നോവലെഴുത്തുകാരനെന്ന നില മാത്രം വെച്ചുകൊണ്ടു നോക്കുമ്പോൾ ടാഗോറിനേക്കാൾ എത്രയോ മേലെയാണു് ശരച്ചന്ദ്രൻ. ഉന്നതമായ ആദർശത്തിൻെറ സ്വപ്നമയമായ ലോകത്തിൽനിന്നും, അനുഭവത്തോടിടകലർന്ന യാഥാർത്ഥ്യത്തിൻെറ ജാഗ്രദവസ്ഥയിലേയ്ക്കു നോവൽപ്രസ്ഥാനത്തെ നയിച്ച ബംഗാളത്തിലെ ഒന്നാമത്തെ ആഖ്യായികാകാരനാണു് അദ്ദേഹം. "ബംഗാളത്തിലെ മൊപ്പസൻറു്" എന്നാണു് ലണ്ടൻ ടൈംസ് അദ്ദേഹത്തെപ്പററി പറഞ്ഞിരിക്കുന്നതു്. വംഗദേശത്തിലെ ആഖ്യായി

കാലോകത്തിൽ ഒരഭിനവയുഗത്തിന്റെ പ്രവത്തകനം, ശോഭനമായ ഭാവിയുടെ സ്രഷ്ടാവുമായിട്ടാണ് ടാഗോർ അദ്ദേഹത്തെ കാണുന്നതു്. അദ്ദേഹം ഇങ്ങനെ പറയുന്നു:— "ശരച്ചന്ദ്രനും അദ്ദേഹത്തിന്റെ സാഹിത്യത്തിനും നമ്മോടു് ഏററവും വലിയ അടുപ്പമുണ്ടു്. അദ്ദേഹത്തിന്റെ രചനകൾ ഇതുവരെയുള്ള മറേറതൊരാളുടെ കൃതികളെക്കാളും കൂടുതലായി വായനക്കാരുടെ ഹൃദയത്തെ സ്പർശിക്കുവാൻ പര്യാപ്തങ്ങളാണു്. സംഗതികളെ വിശദമായും വിശാലമായും വീക്ഷിക്കുകയും വൈദഗ്ദ്ധ്യത്തോടും വ്യക്തതയോടുംകൂടി വെളിപ്പെടുത്തുകയും ചെയ്തിട്ടുള്ള ഒരാളാണദ്ദേഹം. പിന്തുടന്നുവരുന്ന എഴുത്തുകാക്കു് അനായാസേന അകത്തു കടക്കുവാൻ സൌകര്യം ലഭിക്കത്തക്കവിധത്തിൽ ബംഗാളികളുടെ ഗൃഹജീവിതത്തിന്റെ മുൻവശത്തുള്ള മറ മാററിക്കളഞ്ഞു്, അദ്ദേഹം അതിന്റെ അന്തർഭാഗം നമുക്കു സുസ്പഷ്ടമായി കാട്ടിത്തരുന്നു. ശരച്ചന്ദ്രൻമൂലമാണു് തങ്ങൾക്കു് ഈ സൌകര്യം സിദ്ധിച്ചതെന്നുള്ള കഥ ഭാവിസാഹിത്യകാരന്മാർ ഒരുപക്ഷേ വിസ്മരിച്ചേക്കാം; അഥവാ, ആ വാസ്തവത്തെ ഏററുപറയുവാൻ അവർ വിസമ്മതം ഭാവിച്ചു എന്നുവരാം. എന്നാൽ വായനക്കാർ ഒരിക്കലും അതു മറക്കുകയില്ലെന്നാണു് എന്റെ വിശ്വാസം. മറന്നുകളയുകയാണെങ്കിൽ അതു നഗ്നമായ കൃതഘ്നതയായിരിക്കും. മറന്നാൽത്തന്നെ അതുകൊണ്ടെന്താണു ദോഷം? പരിശ്രമത്തിന്റെ ഫലപ്രാപ്തിതന്നെയാണു് അതിനുള്ള ഉത്തമമാ

യ പ്രതിഫലം. മുറമുറപ്പു കൂടാതെതന്നെ വേണ്ടെന്നു വെക്കുവാൻ സാധിക്കത്തക്കവിധത്തിൽ, കൃതജ്ഞത ആവശ്യത്തിൽ കവിഞ്ഞുള്ള ഒരാഡംബരം മാത്രമാണു്."

മനുഷ്യന്റെ സാമുദായികാദർശങ്ങൾ, പരമ്പരാസിദ്ധങ്ങളായ സംസ്കാരവിശേഷങ്ങൾ എന്നിവയും അന്തഃകരണത്തിന്റെ അൽപ്രബുദ്ധങ്ങളായ സഹജപ്രചോദനങ്ങളുമായി ഉണ്ടാകാറുള്ള ഭയങ്കരസമരമാണു് ശരൽസാഹിത്യത്തിലെ പ്രധാനമായ പ്രതിപാദ്യവിഷയം. ചിരകാലാഭ്യസ്തമായ ആചാരത്താൽ ദൃഢമൂലമായിത്തീൎന്ന സാമുദായികനിയമങ്ങളും കാലപരിവത്തനത്തിന്റെ ഫലമായി വ്യക്തികളിൽ അങ്കുരിക്കുന്ന സ്വാതന്ത്ര്യചിന്തയുടെ സന്താനങ്ങളായ അഭിനവാദർശങ്ങളും തമ്മിൽ പലപ്പോഴും ഇടയാറുണ്ടു്. മനുഷ്യൻ ഒരിക്കലും പരിപൂൎണ്ണനല്ല. പരിതഃസ്ഥിതികളുടെ പരിവത്തനത്തോടൊപ്പം അവന്റെ ജീവിതരീതി, ചിന്താഗതി മുതലായവയും മാറിക്കൊണ്ടേ ഇരിക്കും. അതിനാൽ സാമുദായികനിയമങ്ങൾക്കും ഇടയ്ക്കിടയ്ക്കു പരിവത്തനങ്ങൾ ആവശ്യമാണു്. എന്നാൽ ഈ തത്വം ഗ്രഹിക്കുവാൻ കഴിയാതെ, അഥവാ, ഗ്രഹിക്കുവാൻ ശ്രമിക്കാതെ മാമൂലിനെത്തന്നെ മുറുകെപ്പിടിച്ചുകൊണ്ടു നടക്കുന്ന ഒരു കൂട്ടം മക്കടമുഷ്ടിക്കാർ സമുദായത്തിന്റെ നേതൃത്വം വഹിക്കുമ്പോഴാണു് അതിൽ അന്തശ്ഛിദ്രങ്ങളും വിപ്ലവങ്ങളും ഉണ്ടാകുന്നതു്. പരിശുദ്ധമായ അന്തഃകരണത്തിന്റെ പ്രചോദനം മൂലമായാലും സമുദായത്തിലെ ആചാരങ്ങൾക്കു വിപരീത

മായി ആരെങ്കിലും പ്രവൎത്തിച്ചുപോയാൽ അവൻ സദാചാരഹീനനാണെന്ന് ഉത്തരക്ഷണത്തിൽത്തന്നെ സമുദായം വിധിക്കുകയായി. ഈ സമുദായാചാരലംഘനത്തെ സാഹിത്യകാരന്മാർ അവജ്ഞയോടുകൂടിയാണ് ഇതുവരെയുംനാം വീക്ഷിച്ചുവന്നിരുന്നത്. എന്നാൽ ഇക്കാൎയ്യത്തിൽ ശരച്ചന്ദ്രന്റെ വീക്ഷണമാകട്ടെ അല്പം കൂടി വിശാലവും അനുകമ്പാപൂൎണ്ണവുമായിരുന്നു. കൃത്രിമങ്ങളായ സാമുദായികനിയമങ്ങളുടെ നിൎദ്ദയമായ സ്വാതന്ത്ര്യത്തിനുമുമ്പിൽ സ്വാഭാവികങ്ങളായ ആത്മപ്രചോദനങ്ങളുടെ മൗലികമായ വിശുദ്ധിയെ ബലികഴിക്കുവാൻ മററുള്ള സാഹിത്യകാരന്മാരെപ്പോലെ അദ്ദേഹം സന്നദ്ധനായിരുന്നില്ല. അതിനാൽ മററുള്ളവർ മൂടിവെക്കുകയോ മാററുകുറയ്ക്കുകയോ ചെയ്യാറുള്ള ആവേഗവികാരങ്ങൾക്ക് അദ്ദേഹം തന്റെ സാഹിത്യത്തിൽ ശരിയായ സ്ഥാനം നൽകി. സമുദായത്തിന്റെ അവജ്ഞയ്ക്കും അവഹേളനത്തിനും പാത്രങ്ങളായ വ്യക്തികളിലും വൎഗ്ഗങ്ങളിലും അദ്ദേഹം പവിത്രമായ പ്രണയത്തിന്റെ ഉറവിനെ കണ്ടെത്തി. തന്മൂലം വേശ്യകൾക്കും വേലക്കാരികൾക്കും കൂടി അദ്ദേഹത്തിന്റെ കൃതികളിൽ നായികാസ്ഥാനം ലഭിക്കുവാൻ ഇടയായി.

സാഹിത്യത്തിൽ ശരച്ചന്ദ്രൻ വരുത്തിക്കൂട്ടിയ ഈ നൂതനമായ പരിവൎത്തനം പല സമുദായനേതാക്കന്മാരുടേയും നിശിതമായ നിരൂപണങ്ങൾക്കു വിഷയമായിത്തീൎന്നു. "സമുദായത്തെ ധിക്കരിക്കുന്ന വിപ്ലവകാരിയായ സാഹിത്യകാരൻ"എന്ന് അദ്ദേഹത്തെ

യാഥാസ്ഥിതകന്മാർ അധിക്ഷേപിച്ചുതുടങ്ങി. 'യമുന' എന്ന മാസികയിൽ ഈ വൎഗ്ഗത്തിൽപ്പെട്ട "ചരിത്രഹീനൻ" എന്ന ആഖ്യായിക തുടൎച്ചയായി പ്രസിദ്ധപ്പെട്ടത്തിക്കൊണ്ടിരുന്നതുകണ്ടിട്ടു ക്ഷോഭിച്ചുവശായ ചില വരിക്കാർ അതിൻെറ പ്രസിദ്ധീകരണം നിറുത്തിക്കളഞ്ഞില്ലെങ്കിൽ തങ്ങറം മേലാൽ മാസികയുടെ വരിക്കാരായിരിക്കുന്നതല്ലെന്നു മാസികാപ്രവൎത്തകന്മാരെ അറിയിച്ചതിൻെറ ഫലമായി അവർ ആ ആഖ്യായികയുടെ പ്രസിദ്ധീകരണം ഇടയ്ക്കുവെച്ചു നിറുത്തുവാൻ നിർബ്ബന്ധിതരായിത്തീരുകപോലും ചെയ്തിട്ടുണ്ടു്.

ശരച്ചന്ദ്രൻ സമുദായത്തെ ഒരിക്കലും ധിക്കരിച്ചിരുന്നില്ല. എന്നാൽ സ്ഥാനത്തിലും അസ്ഥാനത്തിലും വ്യക്തിസ്വാതന്ത്ര്യത്തിന്നുള്ളിൽ കൈകടത്തുന്ന അതിൻെറ ഹൃദയഹീനമായ പ്രവൃത്തിയെ അദ്ദേഹം കഠിനമായി വെറുത്തിരുന്നു. ആ വിഷയത്തെ അധികരിച്ചു് അദ്ദേഹം ഇപ്രകാരം പറയുന്നു:—"സമുദായത്തെ ഞാൻ മാനിക്കുന്നുണ്ടു്. എന്നാൽ ദൈവമെന്നു കരുതി അതിനെ ആരാധിക്കുവാൻ എനിക്കു വയ്യ. സ്ത്രീപുരുഷന്മാർ അനേകതലമുറയായി സംഗ്രഹിച്ചുവെച്ചിട്ടുള്ള അനവധി ദുഷിച്ച സംസ്കാരങ്ങളും അബദ്ധവിശ്വാസങ്ങളും ക്രൂരാചാരങ്ങളും ഒന്നിച്ചുചേൎന്നു് അതിന്നുള്ളിൽ ലയിച്ചുകിടപ്പുണ്ടു്. മനുഷ്യരുടെ ഊണു്, ഉടുപ്പു്, കിടപ്പു് മുതലായ വിഷയങ്ങളിൽ സമുദായത്തിൻെറ ശാസനരീതി പറയത്തക്കവണ്ണം കൎക്കശമോ വേണ്ടിടത്തോളം അവധാനപൂൎവ്വമോ അല്ല. എന്നാൽ അതിൻെറ ക്രൂരമായ മൂൎത്തി സമഗ്രമായി പ്രത്യ

ക്ഷപ്പെടുന്നതു സ്ത്രീപുരുഷന്മാരുടെ പരസ്പരാനുരാഗ സംഗതിയിലാണു്. ഇവിടെയാണു് മനുഷ്യർക്ക സമുദായത്തിന്റെ മട്ടനം എല്ലാററിനേക്കാരം കൂടുതലായി അനുഭവിക്കേണ്ടിവരുന്നതു്. മനുഷ്യർ അതിനെ ഭയപ്പെടുകയും അതിന്റെ അധികാരത്തിനു കീഴ്പെടുകയും ചെയ്യുന്നു. ദീർഘകാലത്തെ അനുഭവംകൊണ്ടു വേരുറച്ചു തഴച്ചുവരുന്ന ഈ ഭയമെല്ലാം ഒടുവിൽ വിധിപ്രകാരമുള്ള നിയമങ്ങളായി പരിണമിക്കുന്നു. അവയുടെ ബന്ധനത്തിൽനിന്നു് ആക്കും മുക്തി നൽകുവാൻ സമുദായം സന്നദ്ധമല്ല. പുരുഷന്മാരുടെ കാര്യത്തിൽ അത്രവളരെ വൈഷമ്യങ്ങളില്ല; അവക്കു പല വഴിക്കും ഒഴിഞ്ഞുമാറിപ്പോകുവാനുള്ള മാർഗ്ഗങ്ങരം തുറന്നുകിടപ്പുണ്ടു്. എന്നാൽ ഒരിടത്തും ഒരുപ്രകാരത്തിലും തപ്പിപ്പിഴയ്ക്കുവാൻ വഴിയില്ലാത്ത ഒരുകൂട്ടരുണ്ടു്; അവർ സ്ത്രീകളാണു്.

ഏകനിഷ്ഠമായ പ്രേമത്തിന്റെ ആശാസ്യതയെ ആധുനികസാഹിത്യകാരനും സമ്മതിക്കുന്നുണ്ടു്. അതിന്റെ നേരെ അയാരംക്കു് അതിരററ ഭക്ത്യാദരങ്ങളുമുണ്ടു്. എന്നാൽ അതിന്റെ പേരുംപറഞ്ഞു നടത്തപ്പെടുന്ന വഞ്ചനയാണു് അയാരംക്കു സഹിക്കവയ്യാത്തതു്. ഈ വഞ്ചനയുടെ പഴുതിൽക്കൂടെ ഭാവിസന്താനങ്ങളുടെ ആത്മാവിൽ സംക്രമിക്കുവാൻ ഇടയാകുന്ന അസത്യത്തിന്റെ അംശം ജീവിതകാലം മുഴുവൻ അവരെ ഭീരുക്കളും, കപടസ്വഭാവികളും, നിഷ്ഠുരന്മാരും, മിഥ്യാചാരികളും ആക്കിത്തീക്കുമെന്നാ

ണ് അയാളുടെ അഭിപ്രായം. പ്രയോജനവും സൌകര്യവും പ്രമാണിച്ചു പ്രായോഗികജീവിതത്തിൽ അനേകം അവാസ്തവങ്ങളെ പലപ്പോഴും വാസ്തവങ്ങളെന്നു ഭാവിക്കേണ്ടതായി വരാം; എന്നുവെച്ച്, ആ കാരണംകൊണ്ടു മാത്രം ഒരു ജാതിയുടെ സാഹിത്യത്തെക്കൂടി കലുഷിതമാക്കുവാൻ പുറപ്പെടുന്നതു് അക്ഷന്തവ്യമായ ഒരു മഹാപാപമാണ്. താൽകാലികഫലം എന്തുതന്നെയായാലും ആ സങ്കുചിതമായ പരിധിക്കുള്ളിൽനിന്ന് അതിനു മുക്തി നൽകേണ്ടതു് അത്യാവശ്യമാകുന്നു. എന്തുകൊണ്ടെന്നാൽ സാഹിത്യമാണ് ജാതിയുടെ ഐശ്വര്യം.”

ഈ ഉൽകൃഷ്ടമായ ആദർശമാണ് ശരൽസാഹിത്യത്തിന്റെ ജീവനാഡി. അസത്യം, വഞ്ചന, മിഥ്യാചാരം എന്നിവയെ ശരച്ചന്ദ്രൻ കഠിനമായി വെറുത്തിരുന്നു. അവയ്ക്കു സ്വസാഹിത്യത്തിൽ സ്ഥാനം നൽകുന്ന വിഷയത്തിൽ അദ്ദേഹത്തെ വഴിപ്പെടുത്തുവാൻ ഒരു പ്രലോഭനത്തിനും ശക്തിയുണ്ടായിരുന്നില്ല. മതത്തേയും, സമുദായത്തേയും, ഈശ്വരനേയും അദ്ദേഹം ജീവിതത്തിൽ ഒരിക്കലും നിഷേധിക്കയുണ്ടായിട്ടില്ല. ഈശ്വരനിൽ അദ്ദേഹത്തിന് അഗാധമായ വിശ്വാസമുണ്ടായിരുന്നു. അദ്ദേഹം സമുദായത്തെ ഭയപ്പെടുകയും ഹിന്ദുമതത്തെ സർവ്വാത്മനാ ബഹുമാനിക്കയും ചെയ്തിരുന്നു. എന്നാൽ കൃത്രിമമായ മേന്മയും കാപട്യം നിറഞ്ഞ ആചാരങ്ങളും മാത്രം അദ്ദേഹത്തിനു കണ്ടുകൂടാ.

നാലുഭാഗങ്ങളുള്ള ‘ശ്രീകാന്തൻ’ എന്ന ആഖ്യായികയാണ് ശരച്ചന്ദ്രന്റെ ഏറ്റവും പ്രധാന

പ്പെട്ട കൃതി. കഥാനായകനായ ശ്രീകാന്തൻതന്നെ തന്റെ ജീവിതകഥയെ സ്വന്തംവാക്യത്തിൽ വിവരിക്കുന്നരീതിയിലാണ് അതു ഗ്രഥിക്കപ്പെട്ടിട്ടുള്ളതു്. ശരച്ചന്ദ്രന്റെ ജീവചരിത്രത്തിലെ പല അംശങ്ങളും അതിൽ പ്രതിബിംബിച്ചിട്ടുള്ളതായി കാണാം. ആ ഗ്രന്ഥത്തോടു ശരച്ചന്ദ്രനു വലിയ പ്രതിപത്തിയായിരുന്നു. അതെഴുതുന്ന സന്ദർഭങ്ങളിൽ അദ്ദേഹത്തിനു മാനസികമോ ശാരീരമോ ആയ യാതൊരു ക്ഷീണവും തോന്നിയിരുന്നില്ല. പ്രത്യുത, വല്ല കാരണവശാലും ക്ഷീണിച്ചിരിക്കുന്ന അവസരങ്ങളിൽ ശ്രീകാന്തനിലെ ഒന്നുരണ്ടു അദ്ധ്യായങ്ങൾ എഴുതുവാൻ ശ്രമിക്കുന്നതോടുകൂടി ആവക ക്ഷീണമെല്ലാം താനേ തീൎന്നുപോവുകയാണു് പതിവു്.

"പഥേർദാബി" എന്ന രാഷ്ട്രീയാഖ്യായികയാണു് അദ്ദേഹത്തിന്റെ മറെറാരു പ്രധാനകൃതി. രാഷ്ട്രീയകാൎയ്യങ്ങളിൽ വിപ്ലവപരമായ ജീവിതം നയിച്ച ഒരുത്തന്റെ ചരിത്രമാണു് അതിലെ വിഷയം. 'വംഗവാണി' എന്ന മാസികയിൽ തുടച്ചയായി പ്രസിദ്ധപ്പെടുത്തിയ ആ നോവൽ ഒടുവിൽ പുസ്തകരൂപത്തിൽ അച്ചടിക്കപ്പെട്ടപ്പോൾ ആദ്യത്തെ ദിവസംതന്നെ അതിന്റെ ആയിരം പ്രതികൾ ചെലവായി. ഒരു മാസം കൊണ്ടു് മൂവ്വായിരം പ്രതികളുള്ള ആദ്യത്തെ പതിപ്പു മുഴുവനും തീൎന്നുപോവുകയാൽ രണ്ടാമതു് അതിന്റെ അയ്യായിരം പ്രതികൾകൂടി അച്ചടിപ്പിക്കപ്പെട്ടു. പുസ്തകത്തിന്റെവില മൂന്നു് ഉറുപ്പികയായിരുന്നു എങ്കിലും മൂന്നുമാസത്തിനുള്ളിൽത്തന്നെ രണ്ടാം പതിപ്പിലെ പ്രതികളും ഒന്നൊഴിയാതെ വിററുതീൎന്നു. ആയിടയ്ക്കു തന്നെ, പ്രക്ഷോഭകരമായ ഒരു ഗ്രന്ഥമാണെന്നുള്ള കാരണത്താൽ ബംഗാൾ ഗവൎമ്മെണ്ടു് അതിന്റെ പ്രസിദ്ധീകരണം തടഞ്ഞതിനാൽ പിന്നീടു് അതു്

അച്ചടിപ്പിക്കപ്പെട്ടവാൻ ഇടയായിട്ടില്ല. ഗവൎമ്മെണ്ടിൻെറ ആ നിരോധനം ഇന്നും നിലനിന്നുപോരുന്നുണ്ടു്.

"ശേഷപ്രശ്ന", "പണ്ഡിതമഹാശയ്", "വൈകുണ്ഠേർവിൽ", "ദേവദാസ്", "ചന്ദ്രനാഥ", "അരക്ഷണീയ", "നിഷ്കൃതി", "ദത്താ", "ഗൃഹദാഹ്", "സ്വാമി", "വിപ്രദാസ്", "പല്ലിസമാജ്", "ബാമുനേർമേയെ", "സ്വാമീ", "നവവിധാൻ" എന്നുതുടങ്ങി നോവലുകളും ചെറുകഥകളുമായി ഇവറെയും അനേകം ഗ്രന്ഥങ്ങൾ ശരച്ചന്ദ്രൻ എഴുതിട്ടുണ്ടു്. അദ്ദേഹത്തിൻെറ കൃതികളിൽ പലതും നാടകസംഘങ്ങൾക്കും ചലച്ചിത്രലോകത്തിനും വിലയേറിയ സമ്പാദ്യങ്ങളായിത്തീൎന്നിട്ടുണ്ടെന്നുള്ളതുകൊണ്ടുതന്നെ അവയ്ക്കു് എത്രമാത്രം പ്രസിദ്ധിയും പ്രചാരവും ഉണ്ടെന്നു് അനുമാനിക്കാവുന്നതാണു്. ചില കൃതികൾ ഇംഗ്ലീഷ്, ഫ്രെഞ്ചു് മുതലായ വിദേശീയഭാഷകളിലും, ഹിന്ദി തുടങ്ങിയ പൌരസ്ത്യഭാഷകളിലും വിവൎത്തനം ചെയ്യപ്പെട്ടിട്ടുമുണ്ടു്. ചുരുക്കത്തിൽ, ഇക്കഴിഞ്ഞ ഇരുപത്തഞ്ചു സംവത്സരങ്ങൾക്കിടയിൽ ശരച്ചന്ദ്രൻ വംഗസാഹിത്യത്തിനു ചെയ്തിട്ടുള്ള ഗുണം ഏതൊരു ഭാഷാഭിമാനിയുടെയും ഹൃദയത്തിൽ അത്ഭുതാദരങ്ങളെ ഉളവാക്കുമാറു് അത്യന്തം അഭിനന്ദനീയമാണു്.

ശരച്ചന്ദ്രനു അൻപതു വയസ്സു തികഞ്ഞതുമുതൽ കൊല്ലംതോറും ബങ്കാളത്തിലെ പല സ്ഥാപനങ്ങളും അദ്ദേഹത്തിൻെറ ജന്മനക്ഷത്രോത്സവത്തെ കൊണ്ടാടുക പതിവായിരുന്നു. സ്ത്രീസമുദായത്തിനും വിദ്യാൎത്ഥിലോകത്തിനും അദ്ദേഹത്തിൻെറ പേരിലുള്ള ബഹുമാനം അസാമാന്യമായിരുന്നു. അദ്ദേഹത്തിൻെറ 57-ാമത്തെ ജന്മതിഥിയെ കൊണ്ടാടുവാൻവേണ്ടി പൊതുജനങ്ങളുടെ ഉത്സാഹത്തിന്മേൽ കൽക്കത്തയിലെ ടൌൺഹാളിൽ കൂടിയ അതിഗംഭീരമായ

അനുമോദനയോഗത്തിൽവെച്ചു സ്വദേശത്തിലെ സ്ത്രീകളുടെ വകയായി അദ്ദേഹത്തിനു പ്രത്യേകം ഒരു മംഗളപത്രം സമർപ്പിക്കുകയുണ്ടായി. സ്ത്രീകളിൽനിന്നും ഇത്ര കേമമായ ഒരു സ്വീകരണവും അനുമോദനവും ലഭിക്കുവാനുള്ള ഭാഗ്യം ലോകത്തിലെ മററൊരു സാഹിത്യകാരനും അതിനുമുമ്പ് ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്.

1936-ൽ ഢക്കാസർവ്വകലാശാലയിൽ നിന്നു ഡോക്ടർഓഫ്ലിററെച്ചർ (Doctor of Literature) എന്ന സ്ഥാനം നല്കി ശരച്ചന്ദ്രനെ മാനിച്ചു. ഉൽകൃഷ്ടമായ സാഹിത്യത്തിൻെറ നിർമ്മാതാവ് എന്ന നിലയെ പുരസ്കരിച്ചുകൊണ്ടു കൽക്കത്താസർവ്വകലാശാല അദ്ദേഹത്തിനു "ജഗത്താരിണി" മെഡലും സമ്മാനിക്കുകയുണ്ടായി. ഒരിക്കൽ അദ്ദേഹം കൽക്കത്താസർവ്വകലാശാലയിലെ ബി. എ. പരീക്ഷയ്ക്കു വംഗഭാഷയിലെ പരീക്ഷകനായും തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ടു്".

ഇങ്ങനെ ആഖ്യായികാലോകത്തിൽ അഭിനവമായ ഒരു പ്രകാശം വീശി, പാരിലെല്ലാം പുകഠപ്പാലൊളി പരത്തിക്കൊണ്ടു വംഗസാഹിത്യനഭോമണ്ഡലത്തിൽ വളരെക്കാലം അക്ഷയഭാസ്സോടെ തിളങ്ങിക്കൊണ്ടിരുന്ന ആ ശരച്ചന്ദ്രൻ നാടിനേയും, നാട്ടുകാരേയും, വിശേഷിച്ച്, സതീശിരോമണിയും, സന്താനഹീനയുമായ ഹിരണ്മയീദേവിയേയും അപ്രതിവിധേയവും അത്യഗാധവുമായ ദുഃഖാന്ധകാരത്തിൽ ആഴ്ത്തിക്കൊണ്ടു 1938 ജനുവരിമാസം 16-ാംനു-പ്രപഞ്ചത്തിൻെറ ദൃഷ്ടിയിൽനിന്നു എന്നെന്നേയ്ക്കുമായി അന്തർദ്ധാനംചെയ്തു.

---

# ലളിത

## ഒന്നാം അദ്ധ്യായം

രാവണൻ പ്രയോഗിച്ച ശക്തി എന്ന ആയുധം നെഞ്ചത്തു വന്നു കൊണ്ടപ്പോൾ ലക്ഷ്മണന്റെ മുഖത്തുണ്ടായ ഭാവഭേദം ഏതു തരത്തിലുള്ളതായിരുന്നു എന്നു് ആൎക്കും നിഷ്പ്രയാസം ഊഹിക്കുവാൻ കഴിയും. എന്നാൽ അതിനേക്കാളും അത്യന്തം ദയനീയമായ ഒരു ഭാവഭേദമാണു്, ഒരുദിവസം രാവിലെ, തന്റെ ഭാൎയ്യ അഞ്ചാമത്തെ തവണയും നിൎവ്വിഘ്നം ഒരു പെൺകുട്ടിയെത്തന്നെ പ്രസവിച്ചിരിക്കുന്നു എന്ന വൃത്താന്തം അകായിൽനിന്നു കിട്ടിയപ്പോൾ ഗുരുചരണന്റെ മുഖത്തുണ്ടായതു്.

ഗുരുചരണൻ അറുപതു് ഉറുപ്പിക മാസപ്പടിയുള്ള, ബാങ്കിലെ ഒരു ഗുമസ്ഥനാണു്. വാടകവണ്ടിയിൽ കെട്ടുന്ന ചാവാലിക്കുതിരയുടേതു പോലെ ജീൎണ്ണിച്ചു് എല്ലും തൊലിയും മാത്രമായിത്തീൎന്ന ദേഹം; ക്ലേശങ്ങൾ സഹിച്ചുസഹിച്ചു തഴക്കം വരികയാൽ ഏതു

കാൎയ്യത്തിലും വികാരഭേദം ഉണ്ടാകാത്ത വിധത്തിൽ മരവിച്ചുപോയ മുഖഭാവം; ഓജസ്സു നശിച്ചു് കുണ്ടിൽപ്പോയ കണ്ണുകൾ—ഇത്രയൊക്കെയാണു് ഗുരുചരണന്റെ ആകൃതിയിലെ പ്രധാനാംശങ്ങൾ. മേൽപറഞ്ഞ ഭയങ്കരമായ ശുഭവൃത്താന്തം, കഠിനമായ കഷ്ടപ്പാടുകളുടെ കൎക്കശമായ പ്രഹാരങ്ങൾ കൂടെക്കൂടെയേററു് കല്ലച്ചുപോയ അയാളുടെ മനസ്സിലും ഒരു കലക്കമുണ്ടാക്കി. വലിക്കുവാൻ എടുത്ത 'ഹുക്ക' കൈയിൽത്തന്നെ പിടിച്ചുകൊണ്ടു് പിതൃസ്വത്തായിക്കിട്ടിയ പഴയ തലയണയും ചാരി അയാൾ കുറെനേരം ഇരുന്ന ഇരിപ്പിൽത്തന്നെ ഇരുന്നുപോയി. ഒരു ദീൎഘശ്വാസം വിടുവാനുള്ള ശക്തിപോലും അയാൾക്കില്ലാതായിത്തീൎന്നു.

ശുഭവൃത്താന്തവുംകൊണ്ടു് അവിടെ വന്നതു് അയാളുടെ മൂന്നാമത്തെ മകളായ അന്നാകാളിയായിരുന്നു. "കുഞ്ഞിനെ കാണണ്ടേ അച്ഛാ? വരൂ." എന്നു് അവൾ അച്ഛനെ ക്ഷണിച്ചു.

ഗുരുചരണൻ:— (മകളുടെ മുഖത്തേയ്ക്കു നോക്കിയിട്ടു്) "ഒരു ഗ്ലാസ്സ് വെള്ളം കൊണ്ടുവരൂ, മകളേ; ഞാൻ കുടിക്കട്ടെ."

മകൾ വെള്ളം കൊണ്ടുവരുവാനായി അകത്തേയ്ക്കു പോയി. അവൾ പോയപ്പോൾ ഒന്നാമതായി ഗുരുചരണന്റെ മനസ്സിൽ കടന്ന വിചാരം പ്രസവശേഷം വേണ്ടിവരുന്ന പലതരം പണച്ചെലവിനെപ്പററിയാണു്. അതിനെത്തുടൎന്നു്, തിരക്കുള്ള

ദിവസം തീവണ്ടിയാപ്പീസ്സിൽ വണ്ടി വന്നുനിന്നാൽ, വാതിൽ തുറന്നുകിട്ടിയ ഉടനേ മൂന്നാംക്ലാസ്സുയാത്രക്കാർ കെട്ടും ഭാണ്ഡവുമായി ഭ്രാന്തരെപ്പോലെ തിക്കിത്തിരക്കിയും ഉന്തിത്തള്ളിയും അകത്തേയ്ക്കു കടക്കുന്നതുപോലെ അയാളുടെ തലയ്ക്കുള്ളിൽ അനേകം ദുശ്ചിന്തകൾ കൂട്ടംകൂട്ടമായി കയറുവാൻ തുടങ്ങി. കഴിഞ്ഞുപോയ കൊല്ലത്തിൽ തന്റെ രണ്ടാമത്തെ മകളുടെ വിവാഹം പ്രമാണിച്ച് ബൌബസാറിൽ താൻ ഇപ്പോൾ താമസിച്ചുവരുന്ന ആ രണ്ടുനിലക്കെട്ടിടം പോലും പണയപ്പെടുത്തേണ്ടിവന്നു. ആ വക കടത്തിനായി കൊടുക്കേണ്ട പലിശയിൽ ആറു മാസത്തെ സംഖ്യ ഇപ്പോൾ കുടിശ്ശികയായിരിക്കയാണ്. നവരാത്രിക്ക് ഇനി ഒരു മാസത്തോളമേ താമസമുള്ളൂ. ആ അവസരത്തിൽ പുതുമണവാട്ടിക്കു ജാമാതാവിന്റെ ഗൃഹത്തിൽ കാഴ്ച കൊടുത്തയക്കേണ്ടിയിരിക്കുന്നു. ആഫീസിൽ തലേദിവസം രാത്രി എട്ടു മണിവരെ ഇരുന്നു പരിശോധിച്ചിട്ടും വരവുചെലവുകണക്കു ശരിയായിട്ടില്ല. അന്നു പന്ത്രണ്ടു മണിക്കു മുമ്പായി കണക്ക് ഇംഗ്ലണ്ടിലേയ്ക്ക് അയയ്ക്കുകയും വേണം. മുഷിഞ്ഞ വസ്ത്രങ്ങൾ ഉടുത്തുംകൊണ്ട് ആരും ആഫീസ്സിൽ വരരുതെന്നും കല്പനയ്ക്കു വിപരീതമായി പ്രവർത്തിക്കുന്നവർക്കു പിഴയിടുമെന്നും ഇന്നലെ വലിയ സായ്പു കർക്കശമായി കല്പന പുറപ്പെടുവിച്ചിരിക്കുന്നു. അലക്കുകാരന്റെ കഥ പറയുകയാണെങ്കിൽ, ഒരാഴ്ചയായി അവനെ കണ്ടിട്ട്. വീട്ടിലുള്ള വസ്ത്രങ്ങളിൽ പകുതിയും

അവൻെറ കൈയിലാണ്. അതുംകൊണ്ടു് അവൻ കടന്നുകളഞ്ഞു എന്നാണു തോന്നുന്നതു്. ആക പ്പാടെ, എല്ലാംകൂടി ആലോചിച്ചപ്പോൾ ഗുരു ചരണൻെറ തല കറങ്ങിപ്പോയി. ചാരിയിരിക്കുവാനും ശക്തനല്ലാതെ അയാൾ ഹുക്കയും ഉയൎത്തിപ്പിടിച്ചു കൊണ്ടു് മലൎന്നു കിടന്നുകളഞ്ഞു. "ഭഗവാനേ, ഈ കൽക്കത്താപ്പട്ടണത്തിൽ ദിവസംപ്രതിയെന്നവണ്ണം എത്രയെത്ര ആളുകളാണു് വാഹനങ്ങളുടെ അടിയിൽ പ്പെട്ടും മററും ചത്തുപോകുന്നതു്! അവരെല്ലാം അ വിടത്തേയ്ക്കു് എന്നേക്കാളും കൂടുതൽ അപരാധിക ളാണെന്നോ? ദയാനിധേ, അവിടത്തെ കരുണയാൽ വല്ല വണ്ടിയും ഈയുള്ളവൻെറ നെഞ്ചത്തുകൂടിപ്പോ കുവാൻ ഇടയായെങ്കിൽ!" എന്നിങ്ങനെ അയാൾ മനസ്സുകൊണ്ടു പ്രാൎത്ഥിച്ചുപോയി.

ഇതിനിടയിൽ ആന്നാകാളി വെള്ളവുംകൊ ണ്ടു് അവിടെ എത്തി.

ആന്നാകാളി:— "എണീക്കു, അച്ഛാ; ഇതാ വെള്ളം."

ഗുരുചരണൻ:— (എഴുന്നേററിരുന്നു പാത്രം വാങ്ങി വെള്ളമെഴുവൻ ഒരേ ശ്വാസത്തിൽ കുടിച്ചു തീ ൎത്തിട്ടു്) "ആവൂ!—പോവൂ, മകളേ, പാത്രവും കൊണ്ടു പൊയ്ക്കോളൂ."

അവൾ പോയപ്പോൾ ഗുരുചരണൻ വീണ്ടും കിടന്നുകളഞ്ഞു. അധികം താമസിയാതെ മറെറാരു

പെൺകുട്ടി ആ മുറിയിൽ കടന്നുവന്നു്, "എണീക്കൂ, അമ്മാവാ, ഇതാ ചായ കൊണ്ടുവന്നിരിക്കുന്നു." എന്നു ക്ഷണിച്ചു.

ചായയുടെ പേരു കേട്ടപ്പോൾ ഗുരുചരണൻ ഒരിക്കൽക്കൂടി എഴുന്നേററിരുന്നു. ലളിതയുടെ—അതായിരുന്നു ആ പെൺകുട്ടിയുടെ പേർ—മുഖത്തേയ്ക്കു നോക്കിയപ്പോൾ അയാളുടെ മനസ്സിലെ ആധി പകുതിയും മാറത്തുപോയി.

ഗുരുചരണൻ:— "എൻെറ കുഞ്ഞു് രാത്രി മുഴുവൻ ഉറക്കമൊഴിച്ചിരിക്കയായിരുന്നു, അല്ലേ? വരൂ, മകളേ, എൻെറ അടുത്തു വന്നിരിക്കൂ."

ലളിത:— (ലജ്ജയോടെ മന്ദഹസിച്ചുംകൊണ്ടു് അടുത്തു ചെന്നിട്ടു്) "ഞാൻ രാത്രി അധികമൊന്നും ഉറക്കമൊഴിച്ചില്ല, അമ്മാവാ."

ഗുരുതരമായ ക്ലേശഭാരത്താൽ ഗ്രസ്തനായി, ആരോഗ്യം നശിച്ചു്, അകാലവാദ്ധക്യം പ്രാപിച്ചിരിക്കുന്ന ആ മാതുലൻെറ പ്രച്ഛന്നവും അഗാധവുമായ ഹൃദയവ്യഥയുടെ ആഴം ലളിതയേക്കാൾ കൂടുതലായി അറിയുന്നവർ ആ കുടുംബത്തിൽ മററാരുമുണ്ടായിരുന്നില്ല.

ഗുരുചരണൻ:— "എന്നാൽ പോട്ടെ. വരൂ, എൻെറ അടുത്തു വന്നിരിക്കൂ."

ലളിത ഗുരുചരണന്റെ സമീപത്തിൽ ചെന്നിരുന്നു. ഗുരുചരണൻ അവളുടെ മൂൎദ്ധാവിൽ തലോടിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു:— "എന്റെ ഈ മകളെ നല്ല അന്തസ്സും അവസ്ഥയും ഉള്ള ഒരു കുടുംബത്തിൽ വിവാഹംചെയ്തു കൊടുക്കുവാൻ കഴിഞ്ഞാലേ എനിക്കൊരു മനസ്സമാധാനം കിട്ടുകയുള്ളു."

ലളിത മുഖവും താഴ്ത്തിയിരുന്നു് ചായ പാത്രത്തിൽ ഒഴിച്ചുകൊടുത്തുതുടങ്ങി.

ഗുരുചരണൻ തുടൎന്നു:— "ഈ ദരിദ്രനായ അമ്മാവന്റെ വീട്ടിൽ വന്നതുമുതൽ എന്റെ മകൾക്കു് രാവും പകലും കഷ്ടപ്പാടുതന്നെ; അല്ലേ, ലളിതേ?"

ലളിത:— (നിഷേധാൎത്ഥത്തിൽ തലയാട്ടിയിട്ടു്) "രാവും പകലും എന്തൊരു കഷ്ടപ്പാടാണമ്മാവ, എനിക്കു്? എല്ലാവരും ജോലിചെയ്യുന്നതുപോലെ ഞാനും ചെയ്യുന്നു; അത്രയല്ലേ ഉള്ളു!"

ഗുരുചരണൻ ഒന്നു ചിരിച്ചു. ചായ കുടിക്കുന്നതിനിടയിൽ അയാൾ വീണ്ടും തുടൎന്നു:— "അതെ അതെ, എനിക്കറിയാം. അതിരിക്കട്ടെ; ഇന്നു് അരി വെക്കാനുംമററും എന്തുചെയ്യും, ലളിതേ?"

ലളിത:— (മുഖമുയൎത്തിയിട്ടു്) "എന്താണമ്മാവ, ഇങ്ങനെ ചോദിക്കുന്നതു്? ഞാൻ വെക്കാമല്ലൊ."

ഗുരുചരണൻ:— (വിസ്മയത്തെ പ്രകാശിപ്പിക്കുന്ന മുഖഭാവത്തോടുകൂടി) "എന്തു്! നീ വെക്കാമെന്നോ? പാചകവൃത്തി നിനക്കറിയാമോ?"

ലളിത:— "അറിയാം, അമ്മാവാ. അമ്മായിയുടെ അടുക്കൽനിന്നു ഞാൻ എല്ലാം പഠിച്ചിട്ടുണ്ടു്."

ഗുരുചരണൻ:— (കുടിക്കുവാൻ ഉയർത്തിയ ചായപ്പാത്രം താഴ്ത്തിപ്പിടിച്ചിട്ടു്) "നേരു തന്നെയോ?"

ലളിത:— "നേരു തന്നെയാണമ്മാവ, ഞാൻ പറഞ്ഞതു്. ഇന്നിന്ന വിധത്തിൽ ചെയ്യണമെന്നു് അമ്മായി കാണിച്ചുതരും. ഞാൻ അതുപോലെയെല്ലാം ചെയ്യും. ഇങ്ങനെ പല ദിവസവും നടന്നിട്ടുണ്ടല്ലോ."

ഇത്രയും പറഞ്ഞിട്ടു് അവൾ തലതാഴ്ത്തിയിരിപ്പായി. അവളുടെ ആ അവനതമായ മസ്തകത്തിന്മേൽ കൈവച്ചു് ഗുരുചരണൻ അവളെ നിശ്ശബ്ദമായി ഹൃദയപൂർവ്വം ആശീർവ്വദിച്ചു. മനസ്സിൽനിന്നു് വലിയൊരു ഭാരം നീങ്ങുകയാൽ അയാൾക്കു് വലുതായൊരാശ്വാസമുണ്ടായി.

ആ വീടു് വഴിയരികിൽത്തന്നെയായിരുന്നു. ചായ കുടിക്കുന്നതിനിടയിൽ ഗുരുചരണൻ ജനലിൽക്കൂടെ പുറത്തേയ്ക്കൊന്നു നോക്കി. ഉടനേ അയാൾ ഉറക്കെ ഇങ്ങനെ വിളിച്ചുകൂട്ടി:- "അല്ലാ, ശേഖരനല്ലേ

അതു്? വരൂ വരൂ; ഇങ്ങോട്ടൊന്നു കയറീട്ടു പൊയ്ക്കോളൂ."

ഉത്തരക്ഷണത്തിൽ ബലിഷ്ഠനും ദീർഘകായനും സുന്ദരനുമായ ഒരു യുവാവു് ആ മുറിക്കുള്ളിൽ പ്രവേശിച്ചു.

ഗുരുചരണൻ:— "ഇരിക്കൂ ശേഖര; അറിഞ്ഞോ നീ, ഇന്നു കാലത്തേതന്നെ നിന്റെ ജ്യേഷ്ഠത്തി കാട്ടിക്കൂട്ടിയ ഒരു പ്രവൃത്തി."



ശേഖരൻ:— (പതുക്കെ ചിരിച്ചുകൊണ്ടു്) "പ്രവൃത്തി എന്താണു് അറിയാനുള്ളതു്? പെൺകുട്ടിയുണ്ടായി, അത്രയല്ലേ ഉള്ളൂ?"

ഗുരുചരണൻ:— (ഒരു ദീർഘനിശ്വാസം വിട്ടിട്ടു്) " 'അത്രയല്ലേ ഉള്ളൂ' എന്നു പറയുവാൻ നിനക്കു് എളുപ്പം കഴിഞ്ഞു. പക്ഷേ, ആ 'അത്ര' എത്രയാണെന്നു് എനിക്കു മാത്രമേ അറിഞ്ഞുകൂടൂ."

ശേഖരൻ:— "അങ്ങനെ പറയരുതു്, ചേട്ടാ. ജ്യേഷ്ഠത്തി കേട്ടാൽ വല്ലാതെ വ്യസനിക്കും; എന്നു തന്നെയല്ല, ഈശ്വരൻ തന്നതു് ഇരുകൈയും നീട്ടി സന്തോഷത്തോടെ വാങ്ങുകയാണു വേണ്ടതു്."

ഗുരുചരണൻ:— (കുറെ നേരം മൌനം അവലംബി ച്ചിരുന്നതിനു ശേഷം) "സന്തോഷത്തോടെ വാ ങ്ങേണ്ടതു് ആവശ്യമാണു്. അതെനിക്കും അ റിയാം. പക്ഷേ, ഈശ്വരൻ പ്രവൎത്തിക്കുന്നതും നീതിയല്ല. ഞാൻ ഒരു ദരിദ്രൻ. എന്റെ വീട്ടിൽ ഇത്രയധികം എന്തിനാണു്? ഈ വീടും കൂടി നിന്റെ അച്ഛനു പണയമായിക്കഴിഞ്ഞു. ആകട്ടെ, അതുകൊണ്ടെനിക്കു വ്യസനമില്ല. പക്ഷേ, ഭാരം പിന്നെയും ശേഷിക്കുന്നല്ലൊ. അടുത്തുതന്നെയുണ്ടു് ഇനിയും ഒരു ചുമതല. ക ണ്ടില്ലേ, ഇതാ എന്റെ ലളിത—അച്ഛനമ്മ മാർ ഇല്ലാത്ത കുഞ്ഞു്—പ്രായമായി നില്ക്കുന്നു. കൊട്ടാരത്തിൽ വാഴേണ്ടതാണു് ഈ കനകവി ഗ്രഹം. എങ്ങനെയാണു് ഇവളെ ഞാൻ കണ്ട വന്റെ കൈയിൽ കെട്ടിയേല്പിക്കുക? ചക്രവ ൎത്തിയുടെ കിരീടത്തിൽ തിളങ്ങുന്നതുപോലെയു ള്ള കോഹിനൂർരത്നങ്ങൾ കുന്നുകുന്നായി കൂട്ടി ഇവളുടെ തൂക്കമൊപ്പിച്ചു് തുലാസ്സിലിട്ടു തൂക്കി യെടുത്താലും ഇവളുടെ ശരിയായ വിലയാവുക യില്ല. പക്ഷേ, ആരാണു് അതറിയുവാൻ? കാശിന്റെ കുറവുകൊണ്ടു് ഇപ്രകാരമുള്ള രത്ന ത്തെയും ഞാൻ കുപ്പിക്കഷണംപോലെ കിട്ടിയ വിലയ്ക്കു കൊടുക്കേണ്ടിവരും. ആ ഘട്ടത്തിൽ എത്രമാത്രം വേദനയാണു് ഹൃദയത്തിലുണ്ടാവുക

